

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 30 | THE ONLINE OFFICIAL NEWS BULLETTIN | 2022 July 23


| SEASON OF PENTECOST | പെന്തിക്കോസ്തികാലം | ܙܒܢܐ ܕܦܢܛܩܘܣܛܐ |
|---|---|---|

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 24 ♪6 7th Sunday after Pentecost | 25 ♪2 Comme. of Mar Epiphanios | 26 ♪6 | 27 ♪2 Comme. of Mar Simon the Stylite | 28 ♪6 | 29 ♪2 | 30 ♪6 |



പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമ്മ പ്പെരുന്നാൾ കുന്നംകുളം ഭദ്രാസനം ആചരിച്ചു. പ. പിതാവിന്റെ മാതൃ ഇടവ കയായ വെസ്റ്റ് മങ്ങാട് സെന്റ് ഗ്രിഗോറിയോസ് ദേവാലയത്തിൽ നിന്നും ആരംഭിച്ച പദയാത്രയിൽ ഭദ്രാസനം ഒന്നടങ്കം പങ്കുകൊണ്ടു. ആത്മികവും ഭൗതികവുമായ ഉന്നമനത്തിലൂടെ, കുന്നംകുളം മെത്രാസന ഇടവകയുടെ വളർച്ചയെ പരിപോഷിപ്പിച്ച പ. പിതാവ് ദീർഘകാലം വസിച്ച ആർത്താറ്റ് അരമന ചാപ്പലിൽ ജൂലൈ 15 വെള്ളിയാഴ്ചയിലെ സന്ധ്യാ നമസ്കാര ത്തിനും പിറ്റേന്നു അർപ്പിച്ച ഓർമ്മ കുർബ്ബാനയ്ക്കും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവ മുഖ്യ കാർമ്മികത്വം വഹിച്ചു.




മസ്കറ്റ് മഹാ ഇടവകയുടെ സുവർണ്ണ ജൂബിലി വർഷത്തെ പ്രധാന പരിപാടികളിലൊന്നായ മസ്കറ്റ് സംഗമം കോട്ടയം പാമ്പാടി ദയറാ ഓഡിറ്റോറിയത്തിൽ നടന്നു. മസ്കറ്റ് മഹാ ഇടവകയിൽ സേവനമനു ഷ്ഠിച്ച വൈദികരും, പൂർവ്വകാല അംഗങ്ങളും, ഇപ്പോഴത്തെ അംഗങ്ങ ളും സംഗമത്തിൽ ഒത്തുചേർന്നു.



## പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ സ്മാരക മന്ദിരം കൂദാശ ചെയ്തു

കുന്ദംകുളം: പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മാരമായി കുന്നംകുളം അരമന ചാപ്പൽ കോമ്പൗ ണ്ടിൽ നിർമ്മിച്ച മന്ദിരം പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ  കൂദാശ ചെയ്തു. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് സഹകാർമ്മികനായിരുന്നു. പഴഞ്ഞി എം.ഡി. കോളജാണ്, കോളജിന്റെ പ്രഥമ മാനേജർ കൂടിയായിരുന്ന പ. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീ യൻ കാതോലിക്കാ ബാവായുടെ സ്മാരകമായി  കെട്ടിടം നിർമ്മിച്ച് നൽകിയത്. ഈ കെട്ടിടത്തിൽ കുന്നംകുളം ഭദ്രാസനത്തിലെ വിവിധ ആത്മീയ സംഘടന കളുടെ ഓഫീസുകൾ, എം.ഡി. കോളജിന്റെ ഓഫീസ്, മെത്രാപ്പോലീത്താമാർ ക്കുള്ള താമസ സൗകര്യം, ഒരു ഓഡിറ്റോറിയം, താഴത്തെ നിലയിൽ പാർക്കിംഗ് /ഡൈനിംഗ് ഹാൾ എന്നിവ ക്രമീകരിച്ചിട്ടുണ്ട്.



സ്മൃതി മാനസം അനുഭവം കുറിപ്പ് മത്സരത്തിൽ മികച്ചതായി തെര ഞ്ഞെടുത്ത ഡീക്കൻ റിനു പ്രിൻസ്, ലില്ലി ജോർജ്ജ്, ജോർജ് ജോസ് എന്നിവരെ  പരിശുദ്ധ ബാവാ മെമെന്റോ നൽകി ആദരിച്ചു.

ആരാധനാ കലണ്ടർ

## "മനുഷ്യരോടു സകല പാപങ്ങളും അവർ ദുഷിച്ചു പറയുന്ന സകല ദൂഷണങ്ങളും ക്ഷമിക്കും; പരിശുദ്ധാത്മാവിന് നേരെ ദൂഷണം പറയുന്നവനോ ഒരു നാളും ക്ഷമ കിട്ടാതെ നിത്യശിക്ഷയ്ക്ക് യോഗ്യനാകും" (വി. മർക്കോസ് 3:28–29)


### ഡോ. ഗീവർഗീസ് മാർ യൂലിയോസ്




പ്രിയ വിശ്വാസികളേ,

വി. പെന്തിക്കുസ്തി പെരുന്നാളിന് ശേഷമുള്ള ഏഴാമത് ആഴ്ചയിൽ നാം എത്തിയിരിക്കുന്നു. ഒപ്പം ജൂലൈ മാസത്തോട് വിട പറഞ്ഞ് ആഗസ്റ്റ് മാസം ആരംഭിക്കുമ്പോൾ പ. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാളിലേയ്ക്കുള്ള ഒരുക്കത്തിന്റെ ഭാഗമായി 'ശൂനോയോ' നോമ്പും ആരംഭിക്കുന്നു. പരിശുദ്ധാത്മാവിന് എതിരെയുള്ള പാപം ക്ഷമിക്കപ്പെടുകയില്ല എന്ന വലിയ സന്ദേശമാണ് ഈ ആഴ്ചയിൽ നമുക്ക് ലഭിക്കുന്നത്.

പാപം, പാപമോചനം, പാപമോചനത്തിനുള്ള അധികാരം, പരിഹാരമാർഗ്ഗങ്ങൾ, ശുദ്ധീകരണ ശുശ്രൂഷ ഇവയൊക്കെ വിശദമായി പ്രതിപാദിക്കുന്ന വേദഭാഗങ്ങളാണ് ആരാധനയിലെ പഴയനിയമ ഭാഗങ്ങളിൽ കാണുന്നത്. ലേവ്യ പുസ്തകം 16–ാം അദ്ധ്യായം നമ്മെ ഏറെ ചിന്തിപ്പിക്കേണ്ടതാണ്: "അഹറോന്റെ രണ്ടു പുത്രന്മാർ യഹോവയുടെ സന്നിധിയിൽ അടുത്തു ചെന്ന് മരിച്ചശേഷം യഹോവ മോശയോട് അരുളിചെയ്തത്" എന്ന തലവാചകത്തോടെയാണ് അദ്ധ്യായം ആരംഭിക്കുന്നത്. ലേവ്യ പുസ്തകം പത്താം അദ്ധ്യായത്തിൽ അഹറോന്റെ മക്കളായ നാദാബും അബിഹൂമും തങ്ങളോട് പ്രമാണപ്രകാരം കല്പിച്ചിട്ടില്ലാത്ത അന്യാഗ്നി യഹോവയുടെ മുന്നിൽ കൊണ്ടുവരുകയും അവർ മരിക്കുകയും ചെയ്ത പശ്ചാത്തലത്തിൽ ശുദ്ധീകരിക്കപ്പെട്ട ജീവിതശൈലിയെക്കുറിച്ചുള്ള വലിയ പ്രബോധനം (അഞ്ച് അദ്ധ്യായങ്ങൾ 11–15) അവർക്ക് നൽകിയ ശേഷമാണ് പാപപരിഹാരക്രമം അവരെ പഠിപ്പിക്കുന്നത്. ആത്മതപനവും പ്രായശ്ചിത്തത്തോടെയുള്ള കൗദാശിക ശുദ്ധീകരണവും അത്യാവശ്യമെന്ന് ഈ ഭാഗങ്ങൾ നമ്മെ പഠിപ്പിക്കുന്നു.

വിശുദ്ധിയും ഒരുക്കവും ദൈവിക ആലോചനയും കൂടാതെ യഹോവയുടെ പെട്ടകം വഹിച്ച ഏലിയുടെ മക്കളായ ഹൊഫ്നിയും ഫിനെഹാസും ഒപ്പം മുപ്പതിനായിരം പേരും യുദ്ധത്തിൽ പട്ടുപോവുകയും വാർത്തയറിഞ്ഞ വൃദ്ധനായ ഏലി പിറകോട്ടു വീണ് കഴുത്തൊടിഞ്ഞു മരിക്കുകയും ചെയ്യുന്ന ചിത്രമാണ് രണ്ടാം പഴയനിയമ വായന (1 ശമുവേൽ 4) നൽകുന്നത്. 40 വർഷം യിസ്രായേലിന് ന്യായപാലനം നടത്തിയ ഏലിയും മക്കളും അസ്തമിക്കുമ്പോൾ ഏലിയുടെ മരുമകൾ - ഫിനെഹാസിന്റെ ഭാര്യ - പ്രസവിക്കുകയും അവൾ മകന് "മഹത്വം ഇസ്രായേലിൽ നിന്ന് പൊയ്പ്പോയി" എന്ന് പറഞ്ഞുകൊണ്ട് ഈഖാബോദ് എന്ന് അവനെ പേർ വിളിക്കുകയും ചെയ്യുന്ന സംഭവവും നമ്മെ ഏറെ ചിന്തിപ്പിക്കേണ്ടതാണ്.

തുടർന്നാണ് മഹത്വത്തിന്റെ പ്രവാചകനായ യെശയ്യാവിലൂടെ (57–ാം അദ്ധ്യായം) നാം സാന്ത്വന വചനം കേൾക്കുന്നത്. "ഞാൻ ഉന്നതനും പരിശുദ്ധനുമായി വസിക്കുന്നു; താഴ്മയുള്ളവരുടെ മനസ്സിനും മലസ്താപമുള്ളവരുടെ ഹൃദയത്തിനും ചൈതന്യം വരുത്തുന്നു. ഞാൻ അവരെ സൗഖ്യമാക്കും, ആശ്വാസം വരുത്തും, സമാധാനം നൽകും" എന്ന് യഹോവയായ ദൈവം അരുളിചെയ്യുന്നു. "ദുഷ്ടന്മാരോ കലങ്ങി മറിയുന്ന കടൽ പോലെയാകുന്നു; അതിന് അടങ്ങിയിരിപ്പാൻ കഴികയില്ല; അതിലെ വെള്ളം ചേറും ചെളിയും മേലോട്ടു തള്ളുന്നു" (57.20) എന്ന പ്രമാണവും യെശയ്യാവ് നമ്മെ പഠിപ്പിക്കുന്നു.

കലഹവും വ്യർത്ഥ നിരൂപണങ്ങളും നിമിത്തം 'അധിപതികൾ' കർത്താവിനും അവന്റെ അഭിഷിക്തനും വിരോധമായി ഒന്നിച്ചു കൂടുന്ന അനുഭവങ്ങളുടെ മദ്ധ്യത്തിൽ ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകലവും ഉണ്ടാക്കിയ ("സർവ്വശക്തിയുള്ള പിതാവായി...") നാഥനെ വിളിച്ചുകൊണ്ട് വി. അപ്പോസ്തോലർ പ്രാർത്ഥിച്ചപ്പോൾ പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യംകൊണ്ട് ആ സ്ഥലം നിറയുന്ന അനുഭവം പൊതുലേഖനത്തിൽ (പ്രവർത്തികൾ 4) നാം വായിക്കുന്നു. "ലോകവും അതിലുള്ള സർവ്വവും ഉണ്ടാക്കിയ ദൈവം സ്വർഗ്ഗത്തിനും ഭൂമിക്കും നാഥനാകുന്നു" എന്ന അപ്പോസ്തോലന്മാരുടെ ഉയർന്ന ചിന്ത വി. പൗലോസ് അപ്പോസ്തോലനെ അഥേനയിലെ ക്ഷേത്രമുറ്റത്ത് നിർത്തി അജ്ഞാത ദേവന്റെ വേദികല്ല് സൂചനയാക്കി 'നിങ്ങൾ അറിയാതെ ആരാധിക്കുന്നവൻ സർവ്വ ചരാചരങ്ങളുടെയും സ്രഷ്ടാവായ സത്യ ഏക ദൈവമാകുന്നു' എന്ന് അവരെ പഠിപ്പിക്കുന്നു. 'എല്ലാവർക്കും ജീവനും ശ്വാസവും നൽകുന്നവൻ' കൈപ്പണിയായ ഒരു നിവാസങ്ങളിലും ഒതുങ്ങുന്നവനല്ല. അവൻ സർവ്വവ്യാപിയും, സർവ്വജ്ഞനും, സർവ്വശക്തനുമാണെന്നും അവന്റെ സാന്നിദ്ധ്യം എല്ലായിടത്തും ഉള്ളതിനാൽ നാം ആയിരിക്കുന്നത് അവനിലാണെന്നും അവൻ ഈ കുന്നിലോ, ആ മലയിലോ അല്ല; മനുഷ്യഹൃദയങ്ങളിലാണ് വസിക്കുന്നത് എന്നും അവനെ ആത്മാവിലും സത്യത്തിലുമാണ് ആരാധിക്കേണ്ടത് എന്നുമുള്ള ക്രിസ്തുവചനത്തിലേയ്ക്കും അപ്പോസ്തോലിക പ്രബോധനങ്ങളിലേയ്ക്കും എത്തുന്ന പ്രക്രിയയിൽ നമ്മുടെ ദൂരം കൂടുകയാണോ, അതോ കുറയുകയാണോ എന്ന് നമ്മിലെ പരീശ മനസ്സുകളോട് നാം ചോദിക്കേണ്ടിയിരിക്കുന്നു.

പ്രകൃതിയാൽ ജാതികളായിരുന്നവരും അന്യനും പരദേശികളും യഥാർത്ഥ ദൈവത്തെ അറിയാതെ എല്ലാം അറിയാമെന്ന് ചിന്തിക്കുകയാൽ സത്യത്തിൽ നിന്നും ഏറെ ദൂരത്ത് ആയിരുന്നവരും ആയവർ ക്രിസ്തുവിന്റെ രക്തത്താൽ സമീപസ്ഥരും വേർപാടിന്റെ നടുച്ചുവർ നീക്കി ക്രിസ്തുവിൽ ഒന്നായി തീരുന്നവരും ആകുന്ന ഉയർന്ന അനുഭവത്തെ കുറിച്ച് പ. പൗലോസ് അപ്പോസ്തോലൻ എഫേസ്യരെ ഉദ്ബോധിപ്പിക്കുന്ന ഭാഗവും (എഫേസ്യർ 2) ഇന്നത്തെ ധ്യാനത്തിൽ ഉൾപ്പെടുന്നു. സർവ്വവും സർവ്വരും ക്രിസ്തുവിൽ ഒന്നായി തീരുന്ന അനുഭവമാണ് അപ്പോസ്തോലിക ദർശനം. അതുകൊണ്ടാണ് പ. പൗലോസ് ശ്ലീഹാ ജാതികളിലേയ്ക്ക് ഇറങ്ങിചെന്നതും അവരെ നേടുവാൻ അവരിൽ ഒരുവനായി തീർന്ന് അവരുടെ മദ്ധ്യേ നിന്നതും എന്ന് ഓർക്കണം. പരീശ മനസ്സുകൾ വി. അപ്പോസ്തോലന്മാരെ വിമർശിക്കുകയും തള്ളിപറയുകയും ഒടുവിൽ കൊല്ലുവാൻ (like their Lord) ഏല്പിക്കുകയും ചെയ്യുമ്പോൾ, ജാതികളാകട്ടെ അവരിലൂടെ ക്രിസ്തുവിനെ അറിയുകയും വിശ്വസിക്കുകയും രക്ഷ പ്രാപിക്കുകയും ചെയ്യുന്ന സംഭവങ്ങളുടെ ആകെത്തുകയാണ് പ. സഭാചരിത്രം എന്ന് നാം വിസ്മരിക്കരുത്.

സങ്കുചിത മതചിന്തയാണ് മതഭ്രാന്തായും തദ്വാരാ പരിശുദ്ധാത്മാവിന് എതിരായ പാപമായും മാറുന്നത് എന്ന് ഈ ദിവസത്തെ ഏവൻഗേലിയോൻ വായനയും നമ്മെ പഠിപ്പിക്കുന്നു (വി. മത്തായി 12, വി. മർക്കോസ് 3). ദീർഘയാത്രയിൽ വിശന്നപ്പോൾ കതിർ പറിച്ചു അല്പം വിശപ്പടക്കിയ ശിഷ്യന്മാരെയും അവരുടെ നാഥനെയും ശബ്ബത്ത് ലംഘനത്തിന്റെ പേരിൽ പരീശന്മാർ വളഞ്ഞിട്ട് ആക്രമിക്കുകയാണ്. "റോമാക്കാർ ക്രിസ്തുവിനെ ഒരിക്കൽ മാത്രം ക്രൂശിച്ചു; നാം അവനെ എന്നും ക്രൂശിക്കുന്നു" എന്ന് ജർമ്മൻ സാഹിത്യത്തിൽ വായിച്ചിട്ടുള്ളത് ഓർത്തുപോകുന്നു. അവർ പിതാവ് എന്ന് അവകാശപ്പെടുന്ന ദാവീദ് രാജാവിന്റെ ശബ്ബത് ലംഘനം ചൂണ്ടിക്കാണിച്ചുകൊണ്ടാണ് ക്രിസ്തു അവർക്ക് മറുപടി കൊടുക്കുന്നത്.

ദേവാലയത്തേക്കാൾ വലിയ ദൈവത്തെ പ്രകൃതിയിൽ ദർശിക്കുവാൻ സാധിക്കാതെ വരികയും 'യാഗത്തിലല്ല, കരുണയിലാണ് ഞാൻ പ്രസാദിക്കുന്നത്' എന്ന ദൈവവചനം അറിയാതെ വരുകയും ചെയ്യുമ്പോൾ ഒരു മതസമൂഹത്തിന്റെ ആത്മിക അധഃപതനം അതിന്റെ പൂർണ്ണതയിലെത്തുമെന്ന് ക്രിസ്തു തന്നെ മുന്നറിയിപ്പ് നൽകുന്നുണ്ടല്ലോ. ശബ്ബത്തിന്റെയും കർത്താവായവൻ ശബ്ബത്തിൽ ഒരു ബലഹീനനെ സഹായിച്ചപ്പോൾ അവനെ നശിപ്പിപ്പാൻ വേണ്ടി അവനു വിരോധമായി കൂട്ടം കൂടി ആലോചിക്കുന്ന പരീശമനസ്സുകളുടെ ആവേശം അവന്റെ ക്രൂശുമരണംവരെ അവനോടൊപ്പം ഉണ്ടായിരുന്നു. എന്നാൽ ക്രിസ്തുവാകട്ടെ അവരിൽ നിന്നും സാധിക്കുന്നിടത്തോളം ദൂരേയ്ക്ക് മാറുകയും ഒടുവിൽ ക്രൂശിൽ വച്ച് അവരുടെ അറിവില്ലായ്മയിൽ അവരോട് ക്ഷമിക്കണമേ എന്ന് പ്രാർത്ഥിക്കുകയുമായിരുന്നുവെന്ന് ഓർക്കണം.

മറിച്ച്, 'അറിവില്ലാത്തവർ' അവനെ അനുഗമിച്ചു, തേടിച്ചെന്നു, അവനിൽ

നിന്നും കേട്ടു പഠിച്ചു, സൗഖ്യം പ്രാപിച്ചു! ചതഞ്ഞ ഓട ഒടിച്ചുകളയാത്ത വൻ, പുകയുന്ന തിരി കെടുത്തികളയാത്തവൻ ന്യായവിധി നടത്തുമെന്നും അവന്റെ നാമത്തിൽ ജാതികൾ പ്രത്യാശ വയ്ക്കുമെന്നും (വി. മത്തായി 12.19-20) സുവിശേഷം നമ്മെ പഠിപ്പിക്കുന്നു എന്ന് ഓർക്കണം.

നന്മ ചെയ്യുന്നവനിൽ ഭൂതമുണ്ടെന്ന് പഠിപ്പിക്കുന്ന അനുഭവങ്ങളെ ക്രിസ്തു ശക്തമായി ശകാരിച്ചിട്ടുണ്ട്. ആ ശകാരത്തിന്റെ ഒടുവിലാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപത്തെക്കുറിച്ച് അവൻ പഠിപ്പിക്കുന്നത്. നന്മയെ കാണാതിരിക്കുകയും കരുണ വറ്റിപ്പോവുകയും ചെയ്യുന്നിടത്ത് ദൈവാത്മാവിന് വസിക്കുവാൻ സാധിക്കാതെ വരുന്നു എന്ന് ഓർക്കണം. 'യാഗത്തിൽ അല്ല; കരുണയിൽ ഞാൻ പ്രസാദിക്കുന്നു' എന്ന് നന്മയെ അന്വേഷിക്കുന്നവരെങ്കിലും മറക്കാതിരിക്കട്ടെ എന്ന് നാം ആവർത്തിച്ച് പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു.

നന്മയെയും കരുണയെയും നിഷേധിക്കുന്ന പരീശനെ "സർപ്പ സന്തതി" എന്നാണ് കർത്താവ് വിളിക്കുന്നത്. "നല്ല മനുഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽ നിന്നും നന്മ പുറപ്പെടുവിക്കും; ദുഷ്ട മനുഷ്യൻ തന്നിലുള്ള ദുഷ്ടതയിൽ നിന്നും തീയതു പുറപ്പെടുവിക്കും" എന്ന പ്രമാണം ഉദ്ധരിച്ചുകൊണ്ടാണ് പരിശുദ്ധാത്മാവിനെതിരെയുള്ള പാപത്തെ കുറിച്ച് കർത്താവ് വ്യാഖ്യാനിക്കുന്നത്.

ഹൃദയം കൊണ്ട് ഹൃദയത്തെ അറിയുവാൻ കഴിയാതെ വരുമ്പോൾ നാം ബാഹ്യമായ അടയാളങ്ങൾ തേടി പുറപ്പെടുവാൻ തുടങ്ങുന്നുവെന്നും, മാനസാന്തരസന്ദേശം കേട്ട് അനുതപിച്ച 'ജാതികളായിരുന്ന' നിനുവയക്കാർ ഒന്നിച്ച് എഴുന്നേറ്റ് ഈ തലമുറയെ കുറ്റം വിധിക്കുമെന്നും കർത്താവ് ഓർമ്മിപ്പിക്കുന്നു. ഒരു അശുദ്ധാത്മാവിൽ നിന്നും രക്ഷപ്പെട്ട് ശുദ്ധീകരിക്കപ്പെടുന്നത് ഏഴ് അശുദ്ധാത്മാക്കളെ വീണ്ടും ക്ഷണിച്ചു വരുത്തുവാനല്ല എന്ന കർത്തൃവചനവും നാം ആഴത്തിൽ പഠിക്കണം.

ആരാണ് എനിക്ക് അമ്മയും സഹോദരങ്ങളും എന്ന ചോദ്യവും അദ്ദേഹം ഉയർത്തുന്ന ഭാഗവും ഇന്നത്തെ ധ്യാനചിന്തയിൽ ഉണ്ടല്ലോ. അമ്മയെയും സഹോദരങ്ങളെയും നിഷേധിക്കുകയല്ല; മറിച്ച് "സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവർ എല്ലാം എന്റെ സഹോദരനും സഹോദരിയും അമ്മയും ആകുന്നു"വെന്ന സാർവ്വത്രിക പ്രമാണം കർത്താവ് എല്ലാവരെയും പഠിപ്പിക്കുകയാണ് ചെയ്യുന്നത്.

ബലഹീനനായ നമ്മുടെ മെത്രാസനത്തിലെ മൂന്ന് സംസ്ഥാനങ്ങളിലായി ഇരുപതിലധികം സ്കൂളുകളിൽ അമ്പതിനായിരത്തിലധികം കുഞ്ഞുങ്ങൾ എന്നും അവരുടെ അദ്ധ്യയനം ആരംഭിക്കുന്നത് ക്രിസ്തു ലോകത്തെ പഠിപ്പിച്ച വലിയ പ്രാർത്ഥന ഉരുവിട്ടുകൊണ്ടാണ്. അവരോടൊപ്പം നിന്ന് "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന് വിളിക്കുമ്പോൾ ആ വിളി മതസങ്കുചിത ചിന്തകളുടെ എല്ലാ അതിർ വരമ്പുകളെയും തച്ചുടച്ച് ഇടിച്ചു കളയുന്ന അനുഭവം നൽകുന്നുണ്ട്.

വേദഗ്രന്ഥങ്ങൾ, മതങ്ങൾ, ആരാധനാസ്ഥലങ്ങൾ, ആരാധനകൾ എല്ലാം സർവ്വ ലോകത്തിനും നന്മയിലേയ്ക്ക് വളരുവാൻ ദൈവം നൽകിയിട്ടുള്ള വലിയ സംഭാവനകളും കരുണയുമാണ്. വി. ബൈബിൾ ക്രിസ്ത്യാനിയുടെ മാത്രം എന്നും മറ്റു മതഗ്രന്ഥങ്ങളും ആരാധനാലയങ്ങളും അവരവരുടെ മാത്രം എന്നും ചിന്തിക്കുന്നിടത്ത് യാഥാസ്ഥിതിക മതങ്ങൾ വളരുമായിരിക്കാം; എന്നാൽ ക്രിസ്തു തളരുകയും പരിശുദ്ധാത്മാവിന് എതിരായ പാപം വർദ്ധിക്കുകയും ചെയ്യുമെന്ന് ഓർത്തിരുന്നാൽ നല്ലത്.

ഒരു ഭാഗത്ത് നാം അതിവേഗ റോക്കറ്റിന്റെ സഹായത്താൽ നാം ചന്ദ്രനിലേയ്ക്കും ചൊവ്വയിലേയ്ക്കും സൂര്യനിലേയ്ക്കും കുതിക്കുമ്പോൾ അതിലേറെ ശക്തിയിൽ നിന്നും പുറകോട്ട് കുതിക്കുവാൻ ശ്രമിക്കുന്നുവെങ്കിൽ ചരിത്രം നമ്മെ നോക്കി നിനുവയരോടൊപ്പം പരിഹസിക്കും. സ്വാമി വിവേകാനന്ദൻ കണ്ട അനുഭവത്തിൽ നിന്നും നാം മുന്നോട്ടോ, അതോ ഏറെ പുറകോട്ടോ എന്ന് ചിന്തിക്കുവാൻ ഇന്നത്തെ വായനാഭാഗങ്ങൾ നമ്മെ സഹായിക്കട്ടെ.

പ. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാളിനായി നോമ്പോടും പ്രാർത്ഥനയോടും കൂടെ നാം ഒരുങ്ങുമ്പോൾ 'ശമവും ശാന്തിയും ഉലകിലെങ്ങും വ്യാപിക്കുവാൻ" അവളോടൊപ്പം നിന്ന് അവളുടെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കുവാനും അവളെപ്പോലെ ലോകത്തിന്റെ മുഴുവനും പാപത്തെ വഹിക്കുന്ന ക്രിസ്തുവിനെ നമ്മിലൂടെ അനേകരിലേയ്ക്ക് പകർന്നു കൊടുക്കുവാനും അജ്ഞതയിൽ നിന്നും മതാന്ധതയിൽ നിന്നും പൂർണ്ണ വിമുക്തി പ്രാപിച്ച് ആത്മാവിലും സത്യത്തിലും പരിശുദ്ധാത്മാവിനാൽ വളരുവാനും അങ്ങിനെ ലോകത്തിന് പ്രകാശം നൽകുവാനും ക്രിസ്തുവിൽ നമുക്ക് സാധിക്കട്ടെ.

സ്നേഹപൂർവ്വം നിങ്ങളുടെ ഇടയൻ.





**അടൂരിൽ ചേർന്ന കാതോലിക്കാ നിധി ശേഖരണ മീറ്റിംഗിൽ പ. കാതോലിക്കാ ബാവാ പ്രസംഗിക്കുന്നു. സഖറിയാ അപ്രേം, ഫാ. ഡോ. എം. ഒ. ജോൺ തുടങ്ങിയവർ സമീപം**



**മർത്തമറിയം സമാജത്തിന്റെ കേന്ദ്ര വൈസ് പ്രസിഡന്റായി 10 വർഷത്തെ (2012-2022) സ്തുത്യർഹമായ സേവനത്തിന് ശേഷം സ്ഥാനം ഒഴിയുന്ന ഫാ. മാത്യു വർഗീസിനെ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മമെന്റോ നൽകി ആദരിക്കുന്നു.**




**വള്ളംകുളം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ചാരിറ്റി പ്രവർത്തനങ്ങളുടെ ഭാഗമായി നടത്തുന്ന ബിരിയാണി ഫെസ്റ്റിന്റെ ആദ്യ കൂപ്പൺ ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസിനു ഇടവക വികാരി ഫാ. ഡോ. ഫിലിക്സ് തരകന്റെ സാന്നിധ്യത്തിൽ യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റും പ്രസ്ഥാന അംഗങ്ങളും ചേർന്ന് കൈമാറി.**

## നവജ്യോതി മോംസ് വിപണന കേന്ദ്രം പരുമലയിൽ: 26ന് കൂദാശയും ഉദ്ഘാടനവും

കോട്ടയം: നവജ്യോതി മോംസ് പരുമലയിൽ ഉൽപ്പന്ന വിപണന കേന്ദ്രം ആരംഭിക്കുന്നു. വിവിധ ഭദ്രാസനങ്ങളിലെ ഇടവക നവജ്യോതി യൂണിറ്റുകളിൽ തയ്യാറാക്കുന്ന ഉൽപ്പന്നങ്ങൾ വിപണന കേന്ദ്രത്തിൽ ലഭിക്കും. ഗുണ നിലവാരം ഉറപ്പാക്കി പൊതു വിപണിയിലെ വിലയെക്കാൾ കുറഞ്ഞ നിരക്കിൽ ഉൽപ്പന്നങ്ങൾ കേന്ദ്രത്തിൽ ലഭ്യമാണ്. കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഉൽപ്പന്നമായ 'പ്രിയ പ്രതിഭ' കറിപൗഡറുകളും ഇവിടെ ലഭിക്കും. വിപണനകേന്ദ്രത്തിന്റെ കൂദാശയും ഉദ്ഘാടനവും നവജ്യോതി മോംസ് പ്രസിഡണ്ട് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് 26-നു രാവിലെ 10 മണിക്ക് പരുമലയിൽ നിർവ്വഹിക്കും.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# ദ്രൗപദി മുർമു പ്രഥമ നായിക

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

**ജാതീയ – വംശീയ വേർതിരിവുകൾക്ക് ദ്രൗപതി പർവ്വ കാലത്ത് തീർപ്പുണ്ടാകും എന്നു പ്രതീക്ഷിക്കാം. ഇന്ത്യയിലെ 140 കോടി ജനതയുടെ പ്രഥമ നായികയായി ദ്രൗപദി മുർമു. അഭിവാദ്യങ്ങൾ.**

ആദിവാസി ഗോത്രത്തിൽ നിന്ന് രാജ്യത്തിന്റെ പ്രഥമ പൗരത്വത്തിൽ എത്തുന്ന ദ്രൗപദി മുർമു ഇന്ത്യൻ ജനാധിപത്യത്തിന്റെ സൂര്യശോഭയാണ്. ഭാരതത്തിന്റെ പതിനഞ്ചാമത് രാഷ്ട്രപതിയിലൂടെ ഇനി ദ്രൗപദീ പർവ്വം. ഒഡീഷയിലെ മയൂർ ഭഞ്ജ് ജില്ലയിലെ ഉപർ ബേഡയിലെ സന്താൾ ഗോത്രക്കരിയായ ദ്രൗപദി കനൽ വഴികളിലൂടെയാണ് ദൽഹിയിലെ റെയ്സീന കുന്നിലെ രാഷ്ട്രപതി ഭവനിൽ എത്തുന്നത്.

ജീവിത യാത്രയിൽ ഭർത്താവിനെയും രണ്ട് ആൺ മക്കളേയും സഹോദരനേയും അമ്മയേയും നഷ്ടപ്പെട്ടപ്പോഴും പതറാതെ ഉറച്ചു നിൽക്കാൻ പ്രേരിപ്പിച്ചത് അദ്ധ്യാത്മീകതയും യോഗയുമായിരുന്നു. ജനകോടികൾക്ക് പ്രത്യേകിച്ച് പട്ടിണിയും കഷ്ടപ്പാടുകളും അനുഭവിക്കുന്നവർക്ക് ദ്രൗപദീ മുർമുവിന്റെ ജീവിതത്തിൽ നിന്ന് കരുത്ത് നേടാനാവുമെന്നു പറഞ്ഞുകൊണ്ടാണ് പ്രധാനമന്ത്രി നരേന്ദ്ര മോദി രാഷ്ട്രപതി സ്ഥാനാർത്ഥിയെ പ്രഖ്യാപിച്ചത്.

നൂറ്റാണ്ടുകളായി നിറത്തിന്റെയും വംശത്തിന്റെയും പേരിൽ മുഖ്യധാരയിൽ തമസ്ക്കരിക്കപ്പെട്ട ആദിവാസി സമൂഹത്തിൽ നിന്നും 64-ാം വയസിൽ ഏറ്റവും വലിയ ജനാധിപത്യ രാജ്യത്തിന്റെ പരമാധികാരിയാകുന്നത് ചരിത്ര നിയോഗം.

മലയാള പത്രങ്ങൾ എല്ലാം ബഹുവർണ്ണ കളറിൽ ദ്രൗപദി മുർമുവിന്റെ ചിത്രവും വിവരണങ്ങളും നൽകി. വിശകലനം ചെയ്ത പതിനൊന്ന് മലയാള പത്രങ്ങളിൽ പത്തിലും എഡിറ്റോറിയൽ എഴുതിയിട്ടുണ്ട്. മലയാള പത്രങ്ങളുടെ രാഷ്ട്രീയ പ്രത്യയ ശാസ്ത്രം വെളിപ്പെടുന്നതാണ് ഒന്നാം പേജ് തലകെട്ടുകൾ:

വന്ദേ ദ്രൗപദി (മനോരമ), ചരിത്രം രചിച്ച് ദ്രൗപദി (മാതൃഭൂമി), രാഷ്ട്രപതി ദ്രൗപദി (ദീപിക), അമരത്ത് ദ്രൗപദി (മംഗളം), ദ്രൗപദി മുർമു രാഷ്ട്രപതി (ദേശാഭിമാനി), ചരിത്രമെഴുതി ദ്രൗപദി മുർമു (മാധ്യമം), ചരിത്രകാന്തി (കേരള കൗമുദി), ദ്രൗപദി മുർമു രാഷ്ട്രപതി (ജനയുഗം), രാഷ്ട്ര നായിക (ജന്മഭൂമി), ദ്രൗപതി മുർമു പതിനഞ്ചാം രാഷ്ട്രപതി (വീക്ഷണം ), ഇന്ദ്രപ്രസ്ഥത്തിൽ ദ്രൗപദി (സിറാജ്).

മനോരമ വന്ദേ ദ്രൗപദി എന്നും മംഗളം അമരത്ത് ദ്രൗപദി എന്നും ജന്മഭൂമി രാഷ്ട്രനായിക എന്നും വ്യത്യസ്തമായ തലക്കെട്ട് നൽകി. ദ്രൗപദി എന്നും ദ്രൗപതി എന്നും അക്ഷരവ്യത്യാസം പത്രങ്ങളിലുണ്ട്. എഡിറ്റോറിയൽ തലക്കെട്ടുകളിലും പത്ര രാഷ്ട്രീയമാണ് മുഴങ്ങുന്നത്. എല്ലാ പത്രാധിപ ലേഖനങ്ങളിലും ആദിവാസി സമൂഹത്തിൽ നിന്നുണ്ടായ നിയോഗത്തിന്റെ സഞ്ചാരപഥങ്ങൾ അടയാളപ്പെടുത്തുന്നു. പ്രതിക്ഷകളും വെല്ലുവിളികളും വെളിപ്പെടുത്തുന്നതാണ് ഈ പത്രാധിപക്കുറിപ്പുകൾ. ശ്രദ്ധേമായ പത്രാധിപ ലേഖന തലക്കെട്ടുകൾ താഴെ പറയുന്നവയാണ്:

കൈ കൂപ്പുന്നു ചരിത്രം (മനോരമ), രാജ്യത്തിനിത് അഭിമാന നിമിഷം (മാതൃഭൂമി), റയ്സീന കുന്നിലെ സൂര്യോദയം (ദീപിക), ഇന്ത്യൻ ചരിത്രത്തിലെ തിളങ്ങുന്ന അധ്യായം (മംഗളം), ഭരണഘടനയുടെ സംരക്ഷകയാകുമോ ദ്രൗപതി മുർമു (ദേശാഭിമാനി), ഭരണഘടനയുടെ കാവലാളാകട്ടെ പുതിയ പ്രഥമ പൗരി (മാധ്യമം), പുതിയ ചരിത്രം കുറിക്കപ്പെടുന്നു (കേരള കൗമുദി), പുതിയ രാഷ്ട്രപതി പ്രതീക്ഷകളും യാഥാർത്ഥ്യവും (ജനയുഗം), ദ്രൗപതി വിജയത്തിൽ നവഭാരതം (ജന്മഭൂമി ), രാജ്യത്തിനു പ്രചോദനമാവട്ടെ ദ്രൗപദിയുടെ പ്രവർത്തനം (മെട്രൊ വാർത്ത ), പ്രഥമം ചരിത്രം (സിറാജ്).

ഇന്ത്യയിലെ 763 എം പിമാരും 3,991 എം.എൽ എ മാരും വോട്ടുചെയ്തപ്പോൾ ദ്രൗപദി മുർമുവിനു 540 എംപി മാരുടെയും 2,284 എം.എൽ എ മാരുടെയും വോട്ട് കിട്ടി. ആകെ 2824 പേർ ദ്രൗപദി മുർമുവിന് വോട്ടു നൽകി വിജയിപ്പിച്ചു.

സാമൂഹിക രാഷ്ട്രീയ ഭരണ രംഗത്ത് കാൽ നൂറ്റാണ്ടിന്റെ പാദമുദ്ര തെളിയിച്ച് പുതിയ സ്ഥാനലബ്ധിയിൽ എത്തിയതിനെക്കുറിച്ച് ദ്രൗപദി മുർമു പറയുന്നു: 'സ്ഥിര വരുമാനമുള്ള ഒരു ജോലി കിട്ടണമെന്നു മാത്രമേ ആഗ്രഹിച്ചിട്ടുള്ളു. രാഷ്ട്രീയത്തിൽ ഇറങ്ങുമെന്നും ഇത്രയും വലിയ പദവികളിൽ എത്തുമെന്നും ഒരിക്കൽപ്പോലും ചിന്തിച്ചിട്ടില്ല. എല്ലാം ദൈവം നിയോഗം.'

ക്ലാർക്ക്, അദ്ധ്യാപിക, എം.എൽ എ, മന്ത്രി, ഗവർണർ തുടങ്ങിയ പദവി വഹിച്ച ശേഷമാണ് പ്രഥമ നയികാ പദവിയിൽ എത്തുന്നത്. ദൽഹിയിൽ രണ്ടു ലക്ഷം ചതുരശ്രയടിയുള്ള രാഷ്ട്രപതി ഭവനിലെ നാലു നിലകളിലെ 340 മുറികളിൽ കയറിയിറങ്ങുമ്പോഴും 10 കോടി വില വരുന്ന മെഴ്സിഡസ് ബെൻസ് എസ് 600 പുൾമാൻ ഗാർഡിൽ സഞ്ചരിക്കുമ്പോഴും നടന്നു വന്ന കനൽ വഴികൾ പ്രഥമ നായിക വിസ്മരിക്കാതിരിക്കട്ടെ. സകലർക്കും തുല്യ നീതിയും തുല്യ സമത്വവും ഉറപ്പിക്കുവാൻ ദ്രൗപദി മുർമു വഴി തുറക്കട്ടെ.

ഇന്ത്യ സ്വതന്ത്രമായിട്ട് 75 വർഷമായെങ്കിലും ആദിവാസി-ദലിത് പിന്നോക്ക വിഭാഗങ്ങൾ അതിശോച്യാവസ്ഥയിൽ തുടരുകയാണ്. വൻ കുത്തക മുതലാളിമാർ അവരുടെ ഭൂമിയും ആവാസസ്ഥലങ്ങളും കൈയ്യേറുന്ന ഭീകര ദൃശ്യങ്ങളാണ് പൊതു സമൂഹം ഇന്നും കണ്ടുണരുന്നത്. ഇന്ത്യയിലെ 18 കോടിയിലധികമുള്ള ആദിവാസി ജനതയിൽ ഏഴു കോടിയിലധികം നിത്യ ദാരിദ്രത്തിലാണ്. പട്ടികജാതി വിഭാഗത്തിലെ 29 കോടിയിൽ 10 കോടിയും ദാരിദ്രത്തിലാണ്. ജാതീയ-വംശീയ വേർതിരിവുകൾക്ക് ദ്രൗപതി പർവ്വ കാലത്ത് തീർപ്പുണ്ടാകും എന്നു പ്രതീക്ഷിക്കാം. ഇന്ത്യയിലെ 140 കോടി ജനതയുടെ പ്രഥമ നായികയായി ദ്രൗപദി മുർമു. അഭിവാദ്യങ്ങൾ.



സഭാപിതാക്കന്മാർ

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും: സമകാലിക പ്രസക്തി

## കെ. ജെ. ജോൺ

### പ്രാർത്ഥന, ഈശ്വരചിന്ത

മാനവരാശിയെ പാപത്തിൽ നിന്നും സ്വതന്ത്രമാക്കുവാനായി കുരിശിൽ യാഗമായ നാഥനോടുള്ള പ്രാർത്ഥനകൾ മനുഷ്യസ്വാതന്ത്ര്യത്തിന്റെ പ്രകാശനങ്ങളാണെന്നതാണ് തിരുമേനിയുടെ അഭിപ്രായം. തിരെഞ്ഞെടുക്കുവാനുള്ള കഴിവും, തിരഞ്ഞെടുക്കുന്നത് സാക്ഷാത്കരിക്കുവാനുള്ള ശക്തിയുമാണ് സ്വാതന്ത്ര്യം. പ്രാർത്ഥനയില്ലാതെ ഒരുവനും പക്വത പ്രാപിച്ച ക്രൈസ്തവനാകാനോ തികഞ്ഞ മാനവനാകാനോ കഴിയുകയില്ലെന്ന് തിരുമേനി പഠിപ്പിക്കുന്നു. സ്വാതന്ത്ര്യത്തിൻറെ ആഹ്ലാദമാണ് പ്രാർത്ഥന. ദൈവസുതന്മാരുടെ സവിശേഷ സ്വഭാവം അതാണ്. ദൈവത്തിന്റെ മുൻപിൽ മൂടുപടമില്ലാതെ നിൽക്കാനുള്ള സാദ്ധ്യതയാണ് യഥാർത്ഥമായ സ്വാതന്ത്ര്യം. ഇത് നൽവരത്തിന്റെയും പരിശുദ്ധാരൂപിയുടെയും ദാനമാണ്. ആരാധനയെന്നാൽ ജീവനാണ്, അത് ആഹ്ലാദത്തിലും, സ്നേഹത്തിലും, പൂർണ്ണ സ്വാതന്ത്ര്യത്തിലും അനുഷ്ഠിക്കുന്ന കർമ്മമാണ്. ആകർഷണത്തിലൂടെ നമുക്ക് പലതും ലഭ്യമാകുമെങ്കിലും, ആത്യന്തികമായി ആരാധനയുടെ ലക്ഷ്യം നാം ആർക്കായി ബലിയർപ്പിക്കുന്നുവോ ആ വിശുദ്ധ ത്രിത്വം തന്നെയാണെന്ന് തിരുമേനി പഠിപ്പിക്കുന്നു.

ആരാധനയുടെ മർമ്മമെന്നത്, ദൈവം മാത്രമാണ് യഥാർത്ഥത്തിലുള്ള ഉണ്മയും നന്മയും എന്നും, നമ്മുടെ ഉണ്മയും നന്മയും ദൈവത്തിൽ നിന്ന് മാത്രമാണ് നമുക്ക് ലഭിക്കുന്നതെന്ന വസ്തുതകൾ അംഗീകരിക്കുകയെന്നതാണ്. ദൈവത്തിന്റെ അഭാവത്തിൽ, മനുഷ്യന് ഒരർത്ഥവുമില്ലെന്നു മാത്രമല്ല, പ്രപഞ്ചപരിണാമങ്ങളും ചരിത്രങ്ങളുമെല്ലാം അർത്ഥശൂന്യങ്ങളുമാണ്. ദൈവസാന്നിദ്ധ്യത്തിൽ മാത്രമേ പ്രകൃതിയ്ക്ക് പോലും അർത്ഥമുണ്ടാകു. മനുഷ്യന്റെ പ്രശ്നങ്ങൾ അടിസ്ഥാനപരമായി, അവൻ ദൈവത്തെ ആരാധിക്കുന്നതിൽ ഉണ്ടാവുന്ന പരാജയവും, കഴിവുകേടുമാണ്. നമ്മുടെ സ്പഷ്ടമായ സ്ഥലകാല സങ്കൽപ്പങ്ങൾക്കുള്ളിൽ ദൈവത്തെ ഒതുക്കിനിർത്താനാവില്ല. മനുഷ്യബുദ്ധിയ്ക്ക് അതീതനായ ദൈവത്തിന്റെ അതിരിക്തത മനുഷ്യബുദ്ധിയുടെ പരിമിതത്വത്തെ ആശ്രയമാക്കുന്നില്ല. എല്ലാ നന്മകളും ദൈവത്തിൽ നിന്നാണ് വരുന്നത്. എവിടെ നന്മയുണ്ടോ, അവിടെ ദൈവസാന്നിദ്ധ്യമുണ്ട്. തിരുമേനിയുടെ ഈ പഠിപ്പിക്കലുകളുടെ പ്രസക്തി മാനവരാശിയെ മുഴുവനായി പരിചിന്തനം ചെയ്യുവാൻ ഉദ്ദീപിപ്പിക്കുകയും, അവൻറെ നന്മയ്ക്കുതകുംവിധം പരിവർത്തനത്തിന്റെ പാതയിലേക്ക് നയിക്കുവാൻ തക്ക സൂക്തങ്ങളായി ലോകാവസാനകാലത്തോളം നിലനിൽക്കും.

മനുഷ്യൻറെ അറിവ് വർദ്ധിപ്പിക്കുന്നതിന്റെ ഭാഗമായി ഏതൊരുവൻറെയും താൽപ്പര്യം വേദശാസ്ത്ര ദാർശനിക രചനകളിലും വിശുദ്ധ ഗ്രന്ഥങ്ങളിലും ചുരുങ്ങി ഒതുങ്ങുവാൻ തുടങ്ങുമ്പോൾ അത് ശരിയായ ദിശയിൽ അറിവിൻറെ പാതയിലേക്കുള്ള പരിണമിക്കലാണെന്ന് തിരുമേനി പറയുമായിരുന്നെന്നു കേട്ടിട്ടുണ്ട്.

തിരുമേനി തന്റെ ആത്മകഥയിൽ പറയുന്നത് നാം ശ്രദ്ധാപൂർവ്വം പഠിക്കേണ്ടതാണ്. "എന്റെ കഷ്ടത, ജീവിത നിഗൂഢത അനാവരണം ചെയ്യുന്ന താക്കോലായി പരിണമിക്കുകയായിരുന്നു. സത്യത്തിനുവേണ്ടി കഷ്ടമനുഭവിക്കുകയെന്നത് ഏതെങ്കിലും കഷ്ടതയിലൂടെ കടന്നുപോവുക എന്നതല്ലെന്നാണ് ഞാൻ ആദ്യമായി പഠിച്ച സുപ്രധാന പാഠം. സത്യത്തിനുവേണ്ടി അന്യായമായി കഷ്ടമനുഭവിക്കുക, നിങ്ങൾ അനുഷ്ഠിച്ച നല്ല കാര്യത്തിനുവേണ്ടി ആക്ഷേപിക്കപ്പെടുക എന്നിവയെല്ലാം ഉദാത്തമാക്കുന്ന അനുഭവമായിത്തീർന്നു. അനുഭവത്തെ ശക്തിപ്പെടുത്തുവാൻ വിശ്വാസം ഉണ്ടായിരിക്കണം എന്നത് പ്രധാനം. ശുദ്ധമായ മനഃസ്സാക്ഷിയാണ് മറ്റൊരു തുല്യപ്രധാനമായ ആവശ്യം. കഷ്ടമനുഭവിക്കുമ്പോൾ ലേശം പോലും വിരോധമോ വിദ്വേഷമോ ഉണ്ടായിരുന്നുകൂടാ."



ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (1922–1996)
ജന്മശതാബ്ദി 2022 ഓഗസ്റ്റ് 09

പ്രശസ്തിയും ആദരവും കൂടുമ്പോൾ മനുഷ്യസഹജമായി ഉണ്ടാവുന്ന അഹന്തയെ നേരിടുന്നതിൽ അദ്ദേഹത്തിന് വിജയിക്കാനായത് ദൈവസംവാദത്തിൽ നിന്നുളവായിട്ടുള്ള ഉൾക്കാഴ്ച്ചയിൽ നിന്നാണെന്ന് തിരുമേനി സമ്മതിക്കുന്നു. ഇന്ന് അനേകം ആത്മീയാചാര്യന്മാർ അഹന്തയിലും ഗർവ്വിലും തരംതാഴുന്നുണ്ടെങ്കിൽ ഇത്തരം ഉൾക്കാഴ്ചയുടെ അഭാവത്തിലാണെന്ന സത്യം നാം ഇന്ന് തിരിച്ചറിയേണ്ടതുണ്ട്.

ഈ ഭൂമുഖത്ത് ആരും തന്നെ ദുഷ്ടനായോ കവർച്ചക്കാരനായോ കൊള്ളരുതാത്തവനായോ ജനിക്കുന്നില്ല. എന്നാൽ ഒരാൾ അങ്ങനെയാവുന്നത് ഭൗതിക

സാഹചര്യങ്ങളാലാണെന്ന സത്യം നാം മനസ്സിലാക്കി തിരിച്ചറിയുകയും, അങ്ങനെയുള്ള സാഹചര്യങ്ങൾ ഉണ്ടാവാതെയുള്ള തിരുത്തൽ നാം നടത്താതെയുമിരുന്നാൽ അങ്ങനെയുള്ളവരുടെ എണ്ണം ക്രമാനുതീതമായി വർദ്ധിച്ചുകൊണ്ടേയിരിക്കും. അതിനാൽ ഭൗതീക സാഹചര്യങ്ങളിൽ പരിവർത്തനങ്ങൾ നടത്തുവാൻ ബാധ്യസ്ഥരായ നാം ചെയ്യേണ്ടുന്നതായ നമ്മുടെ ജോലികൾ ശ്രദ്ധാപൂർവ്വം, അനുസ്യൂതം, അക്ഷീണം ചെയ്യേണ്ടിയിരിക്കുന്നു. ദൈവസങ്കൽപ്പത്തെക്കുറിച്ചും ദൈവാവതാരത്തെക്കുറിച്ചുമുള്ള തന്റെ കാഴ്ച്ചപ്പാടുകൾ ഉപദേശിച്ചുതരികയും വിശദീകരിച്ചുതരികയും മാത്രമല്ല തിരുമേനി ചെയ്തിട്ടുള്ളത്, മറ്റു വൈദീകശ്രേഷ്ഠരിൽ നിന്നെല്ലാം വിഭിന്നമായി ജീവിതകാലം മുഴുവൻ തന്നെ അവ തന്റെ പ്രവർത്തിപഥത്തിൽ അനുഷ്ഠിച്ച് കാണിച്ചുതരികയും ചെയ്തിട്ടുള്ള ഒരു മഹാ യോഗിവര്യനായി തിരുമേനി ലോകം മുഴുവനും നിറഞ്ഞുനിന്നു.

ഇന്ന് നിരീശ്വരത്വം ലോകമെമ്പാടുമുണ്ടെങ്കിലും, അവ സാർവത്രികമായി മലങ്കര സഭയുൾപ്പെടെ പല സഭകളിലും കാണുന്നുണ്ട്. ദൈവത്തിൽ വിശ്വസിക്കുന്നുവെന്ന് പറയുകയും, പ്രവൃത്തിയിൽ ആ വിശ്വാസം കാണിക്കാതിരിക്കയും ചെയ്യുകയെന്നത്. ആചാരപരമായോ അല്ലാതെയോ ദൈവവിശ്വാസിയെന്നു പ്രഘോഷിക്കാതെ, യഥാർത്ഥ വിശ്വാസികൾ പ്രവർത്തിയിൽ ചെയ്യേണ്ടുന്നതായ എല്ലാക്കാര്യങ്ങളും ചെയ്യുന്നവർ നമ്മുടെയിടയിലുണ്ട്. ഈ രണ്ടാമത് പറഞ്ഞ കൂട്ടരെയാണ് യഥാർത്ഥത്തിൽ പരിഗണിക്കപ്പെടേണ്ടതെന്നു തിരുമേനി പറയുമായിരുന്നു.

തിരുമേനിയുടെ ഉദാത്തമായ വിനയത്തിൻറെ മകുടോദ്ദാഹരണമായി ശ്രീ ബാബു പോൾ, തിരുമേനിയുമായുണ്ടായിരുന്ന തന്റെ ചില സ്വകാര്യ സംഭാഷണങ്ങളിൽ നിന്നും ചൂണ്ടിക്കാണിക്കുന്നത്, "കുട്ടികളെ പഠിപ്പിക്കുമ്പോഴാണ് ബാബു ഞാൻ പഠിക്കുന്നത്" എന്ന് തിരുമേനി പറഞ്ഞിരുന്നതായും, MTh വിദ്യാർത്ഥികൾക്ക് ഹെർമന്യൂട്ടിക്സ് ക്ലാസ്സെടുക്കുവാൻ തയ്യാറെടുക്കുമ്പോഴാണ് ഒരിക്കലും മനസ്സിൽ ഉദിച്ചിട്ടില്ലാത്ത ചില ആശയങ്ങൾ തനിക്ക് കിട്ടിയതെന്നും തിരുമേനി പറഞ്ഞുവത്രേ. അപ്പോൾ തിരുമേനിയിപ്പോഴും ക്ലാസുകൾക്ക് മുൻകൂട്ടി തയ്യാറെടുക്കാറുണ്ടോയെന്നു അദ്ദേഹം ചോദിച്ചപ്പോൾ, തിരുമേനി പറഞ്ഞ മറുപടിയാണ് തിരുമേനിയുടെ ഉത്തുംഗമായ വിനയത്തിൻറെ ഭാവമായി നമ്മുടെയെല്ലാം കണ്ണ് തുറപ്പിക്കുന്നത്. 'That is what I owe my students.'

ഗുരുമുഖത്ത് നിന്നും പഠിച്ചതെല്ലാം നമുക്ക് എത്രമാത്രം പ്രയോജനപ്പെട്ടു? എത്രപേർക്ക് അവ പകർന്നു കൊടുക്കുവാൻ കഴിഞ്ഞു? ഒരു പുതിയ മാനവികത സൃഷ്ടിക്കുവാനുള്ള നമ്മുടെ ശ്രമങ്ങളിൽ നാം എത്രകണ്ട് വിജയം കൈവരിക്കുവാൻ കഴിഞ്ഞു എന്നത് ഒരു പുനരവലോകനത്തിനും, തുടർന്നുള്ള നമ്മുടെ പ്രവർത്തനങ്ങളിൽ ഉള്ള പുരോഗതിയ്ക്കും വളരെയേറെ പ്രസക്തങ്ങളാണെന്നും ഉള്ള തിരിച്ചറിവാണ് നമുക്കുണ്ടാവേണ്ടത്.

സാധാരണ മനുഷ്യനായി പിറന്ന ഏതൊരുവനും ആഗ്രഹിക്കുക മാത്രമല്ല, തൻറെ വ്യക്തിഗത ഉന്നമനത്തിനായി അക്ഷീണം പ്രയത്നിക്കുകയും ചെയ്യുന്നത്, തന്റെ സാമ്പത്തികപരമായും സാമൂഹികപരമായുമുള്ള വ്യക്തിഗത ഉയർച്ചകൾ ഉണ്ടാവാൻ വേണ്ടിയാണ്. എന്നാൽ തിരുമേനിയുടെ യൗവ്വനയുക്തമായ സാഹചര്യങ്ങളിൽ, എത്യോപ്യൻ ചക്രവർത്തിയായിരുന്ന ഹെയ്‌ലി സെലാസി, തൻറെ രാജ്യത്ത് തന്നോടൊപ്പം രാജ്യഭാരങ്ങളിൽ സഹായിക്കുന്നതിനായി വലിയ പ്രതിഫല വാഗ്ദാനങ്ങൾ നൽകി അഞ്ചാറു വർഷങ്ങളോളം പിന്മാറാതെ നിരന്തരമായി അഭ്യർഥിച്ചു നടക്കുകയും, എന്നാൽ അവസാനം ചക്രവർത്തി മലങ്കരസഭയുടെ കാതോലിക്കാ ബാവാ തിരുമേനിയെ (കല്ലാശ്ശേരി ബാവ) സന്ദർശിച്ച്, ശുപാർശ സമർപ്പിച്ചതിൻ പ്രകാരമുള്ള സമ്മർദ്ദതന്ത്രത്താൽ വ്യക്തമായ വ്യവസ്ഥകളുടെ അടിസ്ഥാനത്തിലും, തന്റെ ആത്മാർത്ഥ സുഹൃത്തുക്കളുടെ പ്രാർത്ഥനഫലമായുള്ള ദൈവഹിതത്തിനു വിധേയപ്പെട്ടും, ബാവാതിരുമേനിയുടെ ആജ്ഞ അനുസരിച്ച് ചക്രവർത്തിക്ക് സ്വയം വിട്ടുകൊടുക്കുകയായിരുന്നു. അത് മാത്രമല്ല ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന നെഹ്രുവിന്റെ പ്രത്യേക മേൽനോട്ടത്തിലുള്ള പദ്ധതികൾ ആവിഷ്കരിക്കുന്നതിനായും വന്ന ക്ഷണം, തന്റെ അചഞ്ചലമായ, ക്രിസ്തീയസേവനങ്ങൾ നടത്തുവാനുള്ള ലക്ഷ്യബോധം മുൻനിർത്തി സ്നേഹബുദ്ധ്യാ നിരസിച്ച ചരിത്രമുള്ള അമാനുഷിക വ്യക്തി പ്രഭാവമായിരുന്നു തിരുമേനിയുടേത്. ഈ വ്യക്തിപ്രഭാവമാണ് എന്നെപ്പോലെയുള്ള സാധാരണക്കാരുടെയെല്ലാം പ്രചോദനവും തന്മൂലമുലവാകുന്ന ആത്മപ്രഹർഷവും. ഈ വികാരം ഈ വിശ്വമാനവനെ അടുത്തറിയുന്ന എല്ലാ മനുഷ്യരിലും ഉണ്ടാവുമെന്നതിൽ സംശയമില്ല. തിരുമേനിയെയും



അദ്ദേഹത്തിന്റെ ദർശനങ്ങളെയും സാധാരണക്കാരായ മനുഷ്യരിലേക്ക് എത്തിക്കുവാനുതകുന്ന കൂട്ടായ പ്രയത്നങ്ങൾ, പ്രത്യേകിച്ചും ഈ കാലഘട്ടത്തിന്റെ അനിവാര്യതയാണ്.

ഒട്ടുമിക്ക ആഗോള രാഷ്ട്രത്തലവന്മാരുമായി അദ്ദേഹം വ്യക്തിഗതബന്ധം പുലർത്തുകയും, നിരന്തരം ആശയവിനിമയം നടത്തുകയും ചെയ്തിരുന്നു. (സോവിയറ്റ് റഷ്യൻ ഭരണകൂടവുമായുള്ള അദ്ദേഹത്തിൻറെ ബന്ധം സുപ്രസിദ്ധമാണല്ലോ) ഏതു സമയത്തും ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന ഇന്ദിരാഗാന്ധിയെ കാണുവാനുള്ള സ്വാതന്ത്ര്യമുള്ള ഒരു വ്യക്തിയായിരുന്നു തിരുമേനി. അടിയന്തിരാവസ്ഥക്കാലത്തെ മനുഷ്യാവകാശ ലംഘനങ്ങളെയും അധികാര ദുർവിനിയോഗങ്ങളെയും നിരന്തരം അവരുടെ ശ്രദ്ധയിൽപ്പെടുത്തുകയും, അഖിലലോക സഭാകൌൺസിലിൽ പങ്കെടുക്കുവാൻ തിരുമേനി പോവുന്നതിനു തൊട്ടുമുൻപുള്ള ദിവസത്തെ കൂടിക്കാഴ്ചയിൽ, കൌൺസിലിൽ പ്രതിപാദിക്കുവാൻ ഉദ്ദേശിക്കുന്ന, ഇന്ത്യയിലെ മനുഷ്യാവകാശ ലംഘനങ്ങളെപ്പറ്റി സൂചിപ്പിച്ച മാത്രയിൽത്തന്നെ, ഇന്ദിരാഗാന്ധി അടുത്തദിവസം ജയിലിൽ പാർപ്പിച്ചിരുന്ന മൂന്നിൽരണ്ടിലധികം വരുന്ന ജനതയെ ജയിൽമോചിതരാക്കുമെന്ന ഉറപ്പു തിരുമേനിക്ക് നൽക്കുകയും അതിൻപ്രകാരം വിട്ടയക്കുകയും ചെയ്തതായി രേഖപ്പെടുത്തിട്ടുണ്ട്. അത്രമാത്രം രാഷ്ട്രനേതാക്കൾക്കിടയിൽ സമ്മർദ്ദം ചെലുത്തുവാൻ തക്കവിധം അവർ ആദരിച്ചു ബഹുമാനിച്ചിരുന്ന അതുല്യ പ്രതിഭയായിരുന്നു തിരുമേനി. തീക്ഷ്ണമായ ക്രിസ്തീയ സമർപ്പണവും അപാരമായ ജ്ഞാനാഭിമുഖ്യവും പുലർത്തിയ തിരുമേനിക്ക് വേദശാസ്ത്രപരമായ അറിവുകൊണ്ട് മാത്രം ക്രിസ്തുവിന്റെ ലോകത്തെ അറിയുവാനും, മനസ്സിലാക്കുവാനും കഴിയില്ലെന്ന് ഉത്തമ ബോധ്യമുണ്ടായിരുന്നു.

ലോകമെമ്പാടുമുള്ള ആദരണീയരായ വ്യക്തിത്വങ്ങളിലെല്ലാം വച്ചേറ്റവും മഹത്വപൂർണ്ണവും പാണ്ഡിത്യഗരിമയും അധഃസ്ഥിതരോടുള്ള അനുകമ്പയും നിറഞ്ഞ, മറ്റൊരു മാനവനെ ചൂണ്ടിക്കാണിക്കുക ബുദ്ധിമുട്ടാണ്. ദൈവശാസ്ത്രം, സാമ്പത്തികശാസ്ത്രം, പ്രകൃതിശാസ്ത്രം, വൈദ്യശാസ്തം, ഊർജ്ജതന്ത്രം, രാഷ്ട്രമീമാംസ, സാഹിത്യം, കല, ചരിത്രം, പ്രാചീനവും അവാചീനവുമായിട്ടുള്ള ദർശനങ്ങൾ തുടങ്ങി ഒട്ടനവധി മേഖലകളിൽ അദ്ദേഹം നേടിയിട്ടുള്ള അപാരമായ പാണ്ഡിത്യവും നൈപുണ്യവും കണക്കിലെടുത്ത്, ലോകത്തിലെ അഞ്ച് ഭൂഖണ്ഡങ്ങളിലെയും പ്രമുഖവും പ്രശസ്തങ്ങളുമായ സർവ്വകലാശാലകൾ പ്രത്യേകം ക്ഷണിച്ചാദരിച്ചിട്ടുള്ള ഈ മഹത് വ്യക്തിത്വത്തിന്റെ ഏതെങ്കിലും കൃതികളിൽ കൂടി കടന്നുപോകാത്തവർക്ക് ഇത് വിശ്വസിക്കുവാൻ പ്രയാസമായിരിക്കും. ഇവയ്ക്കെല്ലാം പുറമേ, പാശ്ചാത്യ-പൌരസ്ത്യ ചിന്താപദ്ധതികളും, സംസ്കാരങ്ങളും തമ്മിലുള്ള വ്യത്യാസങ്ങളും, സമത്വാധിഷ്ഠിത രാഷ്ട്രമീമാംസയോടുള്ള പ്രതിബദ്ധതയും, പൗരസ്ത്യ ചിന്താഗതികളെപ്പറ്റി പൊതുവെയും, എന്നാൽ പൗരസ്ത്യ-ക്രിസ്തീയ ദർശനങ്ങളെപ്പറ്റി പ്രത്യേ

കിച്ചും തിരുമേനിയുടെ കണ്ടെത്തലുകൾ ലോകമെമ്പാടുമുള്ള അദ്ദേഹത്തിന്റെ ശിഷ്യസമ്പത്ത് ആദരപൂർവ്വം ഓർക്കുകയും പഠിക്കുകയും, തങ്ങളാലാവുംവിധം ജീവിത സാഹചര്യങ്ങളിൽ നടപ്പിൽ വരുത്തുവാനുമുള്ള യജ്ഞം തുടരുമ്പോൾ, അദ്ദേഹം പ്രതിനിധാനം ചെയ്യുന്ന മലങ്കരസഭ എന്താണ് ചെയ്തിട്ടുള്ളതെന്നും, ചെയ്യുന്നതെന്നുമുള്ള ചോദ്യങ്ങളാണുയരുന്നത്.

കേരളത്തിനു പുറത്ത് അല്ലെങ്കിൽ ഇന്ത്യക്ക് പുറത്ത്, മലങ്കരസഭയുടെ പ്രത്യക്ഷ പ്രതീകമായി ഉയർന്നുജ്ജ്വലിച്ച മാർ ഗ്രീഗോറിയോസ് തിരുമേനി, അദ്ദേഹം പ്രാണനു തുല്യം സ്നേഹിക്കുകയും, ഉന്നമനത്തിന്നായി അഹോരാത്രം ഒരു പുരുഷായുസ്സു മുഴുവൻ പണിയെടുക്കുകയും ചെയ്തത് മലങ്കര സഭയ്ക്കുവേണ്ടിയും, സഭാ മക്കൾക്ക് വേണ്ടിയുമായിരുന്നു. എന്നാൽ സഭയും, സഭാനേതൃത്വവും, സഭാമക്കളും അതെത്രകണ്ട് മനസ്സിലാക്കുകയും, അംഗീകരിക്കുകയും, ഉൾക്കൊള്ളുകയും ചെയ്തുവെന്നത് ഒരു ചോദ്യചിഹ്നമായി ത്തന്നെ ഇന്നും നിലനിൽക്കുന്നു. അദ്ദേഹത്തെ കൂടുതൽ അറിയുന്നവരും, മനസ്സിലാക്കിയിട്ടുള്ളവരും അദ്ദേഹത്തിന്റെ വിശ്വമാനവിക പ്രഭാവലയത്തിന്റെ ഭ്രമണപഥങ്ങളിൽ ഇന്നും വിരാജിച്ചു നന്മയാർജ്ജിച്ചുകൊണ്ടിരിക്കുന്നവരുമായ അനേകായിരങ്ങൾ നമ്മുടെ സഭയ്ക്ക് പുറത്തുള്ളവരാണെന്നതാണ് യഥാർത്ഥ്യം. നമ്മുടെ സഭയ്ക്കുള്ളിലെ എന്തോ ഏതോ ചില അളവുകോലുകൾ ഇപ്പോഴും കാലാനുഗതമായ പരിഷ്കാരങ്ങൾക്ക് ഇടംതടിയായി നിൽക്കുന്നതാണോ, തിരുമേനിയുടെ ദർശന സൌകുമാര്യങ്ങളെ നേരാംവണ്ണം മനസ്സിലാക്കുവാനും വിലയിരുത്തി പ്രവർത്തിപഥങ്ങളിൽ വിന്യസിക്കുവാനുമുള്ള പ്രായോഗികവിജ്ഞാനങ്ങളുടെ അപര്യാപ്തത മൂലമാണോ എന്നത് എന്നെപ്പോലെയുള്ള പല സാധാരണക്കാരുടേയും ഇടയിലുള്ള സമസ്യയായി ഇന്നും നിലനിൽക്കുന്നു.

### ഉപസംഹാരം

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതവും ദർശനങ്ങളും നമ്മുടെ സമകാലിക ജീവിതപന്ഥാവുകളിൽ പ്രകാശപൂർണ്ണമായി പ്രസക്തമാകണമെങ്കിൽ ചുരുങ്ങിയത് അദ്ദേഹം ഏറ്റവും സ്നേഹിക്കയും ആദരിക്കുകയും തന്റെ ജീവാത്മാവായി കരുതുകയും ചെയ്ത പൗരസ്ത്യ സുറിയാനി മലങ്കര ഓർത്തഡോക്സ് സഭയും, അതിന്റെ നേതൃത്വവും സഭാമക്കളും തിരുമേനിയുടെ ജന്മശതാബ്ദി ആചരിക്കുന്ന ഈ വർഷം മുതലെങ്കിലും ഉണർന്നു കർമ്മനിരതരാവേണ്ടിയിരിക്കുന്നു. അതിന്റെ തുടക്കം അദ്ദേഹം എന്നും തന്റെ നെഞ്ചോട് ചേർത്തു നിർത്തിയ സെമിനാരിയിൽ നിന്ന് തുടങ്ങണം. ആ ഗുരുമുഖത്ത് നിന്നും നേരിട്ട് കേട്ട് പഠിക്കുവാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ള ശിഷ്യഗണങ്ങളുടെ സേവനങ്ങളുപയോഗിച്ചുകൊണ്ട് ഈ സഭയെ വാർത്തെടുക്കുന്ന വൈദിക വിദ്യാർത്ഥികളിൽ തിരുമേനിയുടെ വ്യക്തിപ്രഭാവങ്ങൾ സന്നിവേശിപ്പിക്കുകയും ക്രിസ്തുവിന്റെ അഗാധമായ സ്നേഹ പരിപാലനത്തിൻറെ ദർശനങ്ങൾ തിരുമേനിയിലൂടെ പ്രവഹിച്ചത് അവർക്ക് ചിരപ്രതിഷ്ഠിതങ്ങളായി അനുഭവവേദ്യമാക്കി കൊടുത്തുകൊണ്ട് നാളെകളിൽ അവർ അജപാലനം ചെയ്യുന്ന മേഖലകളിൽ ആ കതിരുകൾ പൂർണ്ണശോഭയോടെ സാധാരണക്കാരിലേക്ക് പരിവർത്തനം ചെയ്ത് പകർന്നു കൊടുക്കുവാൻ തക്കവിധം ഉദ്ദീപിപ്പിക്കുകയും, ആ വിശ്വാസദൃഢത, സുസ്ഥിരമായ സേവനകർമ്മ മനോഭാവത്തിന്റെ അടിസ്ഥാനത്തിൽ പ്രവർത്തന സജ്ജമാക്കുകയും ചെയ്യുക എന്നതാണ് ഇവിടെ പ്രസക്തമായുള്ള ഒന്നാമത്തെ കാര്യം.

തിരുമേനിയെപ്പറ്റി സാധാരണ ജനതയ്ക്ക് മനസ്സിലാകുവാനുതകും വിധമുള്ള പാഠ്യപദ്ധതികൾ, (ദിവ്യബോധനം പോലെ) കർമ്മപദ്ധതികൾ, സേവന പദ്ധതികൾ ഇടവകതലങ്ങളിൽ രൂപപ്പെടുത്തുകയും, അവ പ്രാവർത്തിക തലത്തിൽ ശക്തീകരിക്കുകയും വേണം. തിരുമേനിയുടെ ദർശനങ്ങളെ കഴിയും വിധം ലളിതമായ ഭാഷയിലൂടെ അനുവാചകരിലേക്ക് എത്തിക്കുവാനുതകും വിധം അവയെ പരിഷ്കരിക്കുകയും, അതിൻറെ അടിസ്ഥാനത്തിൽ ഇടവകതലങ്ങളിലും, ഭദ്രാസനതലങ്ങളിലും കേന്ദ്രതലത്തിലും സെമിനാറുകളും, ചർച്ചകളും സിംപോസ്സിയങ്ങളും സംഘടിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും വേണം. ക്രമാനുഗതമായി, അവയുടെ കാലാനുഗതപ്രവർത്തനങ്ങളെ വിലയിരുത്തുവാനും സംയോജിപ്പിക്കുവാനും തിരുമേനിയുടെ ശിഷ്യഗണങ്ങളെ ഉൾപ്പെടുത്തിയുള്ള ഒരു രൂപരേഖയിലധിഷ്ഠിതമായി പ്രവർത്തിക്കേണ്ടത്, മൂല്യച്യുതിയുടെ പടുപാതാളത്തിൽ അകപ്പെട്ടുനിൽക്കുന്ന ഇക്കാലത്ത് സാമാന്യ ദൈവ ജനങ്ങൾക്ക് കൊടുക്കാവുന്ന ഏറ്റവും നിദാനമായ ദൈവസ്നേഹം ആയിരിക്കുമെന്നതിൽ സംശയമൊന്നുമില്ല. തിരുമേനിയുടെ നേരിട്ടുള്ള ശിഷ്യഗണങ്ങളിൽ



പ്പെട്ട ശ്രേഷ്ഠ മഹാപുരോഹിതരും, വൈദീകശ്രേഷ്ഠരും അത്മായശുശ്രൂഷകരും ധാരാളം ലഭ്യമായുള്ള ഇക്കാലത്ത്, നാം ഉണർന്നു പ്രവർത്തിച്ചാൽ, അത് ആ വിശ്വോത്തര ഇതിഹാസ പുരുഷനായ പുണ്യപിതാവിന്, തൻറെ എല്ലാമെല്ലാമായ മലങ്കരസഭയ്ക്ക് കൊടുക്കാവുന്ന ഏറ്റവും മഹനീയമായ ദൈവീക ആദരവായിരിക്കുമത് എന്നതാണ് പ്രസക്തമായ രണ്ടാമത്തെ കാര്യം.

കർത്താവേശുമിശിഹാ അവതരിച്ചത് ക്രിസ്ത്യാനികളുടെ മാത്രം പാപപരിഹാരത്തിനായല്ല, പ്രത്യുത ലോകമെമ്പാടുമുള്ള മാനവകുലത്തിന്റെ രക്ഷയ്ക്കും വീണ്ടെടുപ്പിനുമായിട്ടാണ്. ആ ദിവ്യസ്നേഹത്തിന്റെ അമൃത് എല്ലാവർക്കും നുകരാനുള്ള അവസരമുണ്ടാകേണ്ടത് അത്യന്താപേക്ഷിതമാണ്. അതിന്റെ അടിസ്ഥാനത്തിൽ ഒരു പുരുഷായുസ്സ് മുഴുവൻ ക്ഷീണമെന്തെന്നു അറിയാതെ വേലചെയ്ത തിരുമേനിയുടെ അതിബ്രഹത്തായ ദർശനവിചാരങ്ങളും, ആശയങ്ങളും, പഠിപ്പിക്കലുകളും നമ്മുടെ ലോകത്തെ ഇതര സമുദായങ്ങളിൽപ്പെട്ട പുതിയ തലമുറയ്ക്ക് കൂടി പകർന്നുകൊടുക്കേണ്ട ബാധ്യതയും കടമയും മലങ്കരസഭയുടെ മക്കളായ എല്ലാവർക്കുമുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ നമ്മുടെ പുതിയ തലമുറയുടെ പൊതുവിദ്യാഭ്യാസ പാഠ്യപദ്ധതികളിൽ തിരുമേനിയുടെ ദർശനങ്ങളും പഠനങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ട് ഒരു പ്രബുദ്ധ ജനതയെ വളർത്തിയെടുക്കേണ്ടതിന്റെ ആവശ്യകത ഇന്നത്തെക്കാലത്ത് അനിവാര്യമായ ഒന്നാണ്. അതിനുവേണ്ടതായ മുന്നൊരുക്കങ്ങൾ മലങ്കര സഭാനേതൃത്വം മുൻകൈയെടുത്ത് ഉണ്ടാക്കുകയും അവ കാലതാമസമില്ലാതെ പ്രവർത്തിപഥത്തിൽ എത്തിക്കുകയും വേണം. അതിനുവേണ്ടി സഭ, തന്റെ മക്കളായ രാഷ്ട്രതന്ത്രജ്ഞരുടെയും ഭരണനേതാക്കളുടെയും സേവനങ്ങൾ പ്രയോജനപ്പെടുത്തുകയും ചെയ്യുകയെന്നതാണ് പ്രസക്തമായ മൂന്നാമത്തെ കാര്യം.

അനന്യതയിൽ ലയിച്ച് അദൃശ്യമായി ദൈവസന്നിദ്ധിയിൽ, മാനവകുലം മുഴുവൻറെയും സന്തോഷം നിറഞ്ഞ സമാധാനത്തിനും ആരോഗ്യത്തോടെയുള്ള പുരോഗതിയ്ക്കും സ്നേഹത്തോടെയുള്ള സഹവർത്തിത്വത്തിനും വേണ്ടി സദാസമയവും നമ്മുടെ അരുമനാഥനോട് അനുസ്യൂതം യാചിച്ചുകൊണ്ടിരിക്കുന്ന ആ പുണ്യപിതാവിന്റെ ആത്മാവിനു അശ്രുപ്രണാമം അർപ്പിച്ചു പ്രാർത്ഥിച്ചുകൊണ്ട് അവിടുത്തെ തൃക്കരങ്ങൾ മുത്തി ഈ എളിയ പ്രബന്ധം അവിടുത്തെ തൃപ്പാദത്തിങ്കൽ സവിനയം ഭക്ത്യാദരപൂർവം സമർപ്പിക്കുന്നു. ❑


# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# പ. ആത്മാവും പാപ ക്ഷമയും

## പെന്തിക്കോസ്തിക്ക് ശേഷം ഏഴാം ഞായറാഴ്ച (വി. മർക്കോസ് 3:20-30)

ഫാ. കെ. കെ. വർഗീസ്



വിശുദ്ധ മർക്കോസിന്റെ സുവിശേഷം അനുസരിച്ച്, യേശു തന്റെ ശുശ്രൂഷ ആരംഭിക്കുന്നത് വലിയ അത്ഭുത പ്രവർത്തികൾ ചെയ്തുകൊണ്ടാണ്. അതേ സമയം തന്നെ നിലനിൽക്കുന്ന ചില സാമൂഹ്യ രീതികളെ താൻ ചോദ്യം ചെയ്യുന്നു മുണ്ട്. അവൻ അശുദ്ധാത്മാവുള്ള ഒരു മനുഷ്യനെ സുഖപ്പെടുത്തി (1:2128) ശീമോന്റെ വീട്ടിൽ അനേകം ആളുകളെ സുഖപ്പെടുത്തി (1:29-34) ഗലീലിയിൽ ഉടനീളം ഒരു പ്രസംഗ പര്യടനം നടത്തി (1:3539) ഒരു കുഷ്ഠരോഗിയെ ശുദ്ധീകരിച്ചു (1:40-45)

ഒരു തളർവാതരോഗിയെ സുഖപ്പെടുത്തി (2:1-12)തന്റെ പിന്നാലെ വരാൻ ഒരു നികുതിപിരിവുകാരനെ ക്ഷണിച്ചു (2:13-17) ഉപവാസത്തെക്കുറിച്ചുള്ള വിവാദത്തിൽ പരീശന്മാരെ പരിഹസിച്ചു. (2:18-22) ശബ്ബത്തിൽ ധാന്യം പറിക്കുന്നതുമായി ബന്ധപ്പെട്ട വിവാദത്തിൽ അവരെ വീണ്ടും കുറ്റപ്പെടുത്തുന്നത് പോലെ സംസാരിച്ചു. (2:23-28) കൈ ശോഷിച്ച ഒരാളെ സുഖപ്പെടുത്തി (3:16). ഒരുപക്ഷേ ഏറ്റവും ശ്രദ്ധേയമായി, കടൽത്തീരത്ത് ജനക്കൂട്ടം അവനെ ചുറ്റി നിൽക്കുമ്പോൾ അശുദ്ധാത്മാക്കൾ 'അവന്റെ മുമ്പിൽ വീണു, 'നീ ദൈവപുത്രനാണ്'' (3:11).എന്ന് ഏറ്റു പറഞ്ഞു.

മറ്റൊരുവിധത്തിൽ പറഞ്ഞാൽ, യേശു പ്രവർത്തിക്കുന്നത് ദൈവത്തിന്റെ ശക്തിയാലാണെന്ന് ജനക്കൂട്ടത്തിനും അശുദ്ധാത്മാക്കൾക്കും വ്യക്തമായിട്ടുണ്ട്- എന്നാൽ, ന്യായമായ സംശയത്തിന് അതീതമായി, യേശുവിന്റെ ദൈവിക യോഗ്യതകൾ സ്ഥാപിക്കുന്ന തെളിവുകൾ വിശ്വസിക്കാൻ ശാസ്ത്രിമാർ വിസമ്മതിക്കുന്നു എന്നും കാണാനാവും.

യേശുവിനു ജനക്കൂട്ടത്തിന്റെ പിന്തുണ ലഭിക്കുമ്പോൾ (1:22, 28, 33, 37, 45; 2:1213; 3:910), ശാസ്ത്രിമാരും പരീശന്മാരും യേശുവിനെ എതിർത്തു നിൽക്കുകയാണ്. (2:67), 16, 24, 3:16). പരീശന്മാർക്ക് ഹെറോദിയന്മാരുമായി സമാനതകൾ ഇല്ലെങ്കിലും, അവർ ഇരുകൂട്ടരും യേശുവിനെ എതിർക്കുകയും അവനെ നശിപ്പിക്കാൻ ഗൂഢാലോചന നടത്തുകയും ചെയ്യുന്നു (3:6).

നമ്മുടെ സുവിശേഷ ഭാഗത്തിൽ, യേശു ശാസ്ത്രിമാരുടെ എതിർപ്പിനെ മാത്രമല്ല, സ്വന്തം കുടുംബത്തിൽ നിന്നുള്ള അവിശ്വാസത്തെയും നേരിടുന്നതായി നാം കാണുന്നു.

**1: യേശു ആരോപണങ്ങൾക്ക് ഉത്തരം നൽകുന്നു**

a. സ്വന്തം കുടുംബത്തിൽ നിന്നുള്ള ഒരു ആരോപണം. അപ്പോൾ പുരുഷാരം പിന്നെയും ഒത്തുകൂടി, അവർക്ക് അപ്പം ഭക്ഷിക്കാൻ കഴിഞ്ഞില്ല. എന്നാൽ അവന്റെ സ്വന്തക്കാർ ഇതിനെക്കുറിച്ചു കേട്ടപ്പോൾ, 'അവന് ബുദ്ധി ഭ്രമം ഉണ്ടെന്ന് പറഞ്ഞു അവനെ പിടിക്കാൻ പുറപ്പെട്ടു.

b. അവന്റെ സ്വന്തം ആളുകൾ: ഇത് യേശുവിന്റെ കുടുംബത്തെയും അടുത്ത സുഹൃത്തുക്കളെയും സൂചിപ്പിക്കുന്നു. യേശു ഗലീലിയിൽ വളർന്ന് അവിടെ തന്റെ ശുശ്രൂഷ പ്രാവർത്തികമാക്കിയതിനാൽ, വ്യാപകമായ ഈ ജനപ്രീതിക്ക് മുമ്പ് തന്നെ പലർക്കും അവനെ അറിയാമായിരുന്നു.

c. അവന് ബുദ്ധി ഭ്രമം ഉണ്ടെന് പറഞ്ഞു. സ്വന്തം ആളുകളിൽ ചിലർ അങ്ങനെ ചിന്തിച്ചതിന് ചില കാരണങ്ങളെങ്കിലും ഉണ്ടായിരുന്നു. a അദ്ദേഹം സമ്പന്നമായ ഒരു തൊഴിൽ ഉപേക്ഷിച്ച് ഒരു സഞ്ചാര പ്രസംഗകനായി. b. മത-രാഷ്ട്രീയ നേതാക്കൾ അവനെ കൊല്ലാൻ ഗൂഢാലോചന നടത്തി, പക്ഷേ അവൻ പിന്മാറിയില്ല (വി. മർക്കോസ് 3:6). യേശുവിനെപ്രതി അവന്റെ ആളുകൾ ഭയപ്പെട്ടു. c വലിയ ജനക്കൂട്ടം യേശുവിനെ അനുഗമിക്കാൻ തുടങ്ങി, അത്തരം പ്രശസ്തിയും പിന്തുണയും ഒക്കെ ഒരാളിനെ ഏതു തലത്തിലേക്ക് നയിക്കും എന്നൊക്കെ ചിന്തിച്ച് കാണും (വി. മർക്കോസ് 3:7-8). d അവൻ തന്റെ ജീവിതത്തിൽ മുമ്പ് കാണിച്ചിട്ടില്ലാത്ത ശക്തിയും അൽഭു തങ്ങളും ഒക്കെ (മർക്കോസ് 3:9-11) അവന് എന്തെങ്കിലും കുഴപ്പമുണ്ടോ എന്ന ചിന്തയിലേക്ക് അവരെ നയിച്ചു കാണണം.

e. ന്യായമായും, ചോദ്യം ചെയ്യപ്പെടാൻ സാധ്യതയുള്ള, അപ്രശസ്തരായ ഒരു കൂട്ടം ശിഷ്യന്മാരെ അവൻ തിരഞ്ഞെടുത്തു (വി. മർക്കോസ് 3:13-19). f. ഒടുവിൽ ഈ ശുശ്രൂഷയുടെ സമ്മർദ്ദങ്ങൾ അവൻറ/ അവരുടെ പതിവ് ഭക്ഷണ സമയം നഷ്ടപ്പെടുത്തുന്നതായിരുന്ന്. (അവർക്ക് അപ്പം കഴിക്കാൻ കഴിഞ്ഞില്ല). g. യേശുവിന്റെ സഹോദരന്മാർ, അവന്റെ ഭൗമിക ശുശ്രൂഷയുടെ കാലത്ത് സ്വയം തെളിയിക്കാൻ അവനെ വെല്ലുവിളിച്ചു (വി. യോഹന്നാൻ 7:3-5). h. സ്വന്തം ജനം തന്നെ നിരസിച്ച രീതിയെ കൈകാര്യം ചെയ്യുക എന്നത് യേശുവിന് കൂടുതൽ വേദനാജനകവും വെല്ലുവിളി നിറഞ്ഞതുമായിരുന്നു. ഒരുവൻ ദൈവത്തോടൊപ്പം നടക്കാൻ ശ്രമിക്കുമ്പോൾ അഗാധമായി തെറ്റിദ്ധരിക്കപ്പെട്ടേക്കാം. 'ഒരു മനുഷ്യന്റെ ശത്രുക്കൾ അവന്റെ വീട്ടിൽ ഉള്ളവർ ആയിരിക്കും' എന്ന് നമ്മുടെ കർത്താവ് പറഞ്ഞല്ലോ (വി. മത്തായി 10:36). കയ്പേറിയ അനുഭവത്തിൽ നിന്നായിരിക്കാം അവൻ ഇങ്ങനെ സംസാരിച്ചത്.

**2. മതനേതാക്കളിൽ നിന്നുള്ള ആരോപണം**

അന്നത്തെ മത-രാഷ്ട്രീയ നേതാക്കളുടെ തിരസ്കരണത്തെ യേശു നിരന്തരം നേരിട്ടു, ഒരു വിധത്തിൽ യേശുവിനോടുള്ള അവരുടെ വിദ്വേഷം അർത്ഥവത്താണ് - യഥാർത്ഥത്തിൽ അവൻ അവരുടെ നിലനിൽപ്പിനെ ഭീഷണിപ്പെടുത്തി.

a. യെരൂശലേമിൽ നിന്ന് വന്ന ശാസ്ത്രിമാർ: യേശുവിന്റെ ശുശ്രൂഷ നിരീക്ഷിക്കുന്നതിനും വിലയിരുത്തുന്നതിനുമായി യെരൂശലേമിൽ നിന്ന് ഗലീലിയിലേക്ക് വരുന്ന വിദഗ്ധരുടെ ഒരു ഔദ്യോഗിക പ്രതിനിധി സംഘമായിരുന്നു ഇത് എന്ന് ചിലർ അഭിപ്രായപ്പെടുന്നു.

ഭൂതങ്ങളുടെ അധിപനെക്കൊണ്ട് അവൻ ഭൂതങ്ങളെ പുറത്താക്കുന്നു എന്ന ഇവരുടെ അഭിപ്രായം ആളുകളിൽ വളരെയധികം ആശയ കുഴപ്പം ഉണ്ടാക്കുന്നതായിരുന്നു.

b. യേശു ഇങ്ങനെ അപമാനിക്കപ്പെടന്നത് ആദ്യമായിരുന്നില്ല. 1. വി. യോഹന്നാൻ 10:20 അവരിൽ പലരും; അവന്നു ഭൂതം ഉണ്ടു; അവൻ ഭ്രാന്തൻ ആകുന്നു; അവന്റെ വാക്കു കേൾക്കുന്നതു എന്തിന്നു എന്നു പറഞ്ഞു. 2. വി.യോഹന്നാൻ 8:48 യെഹൂദന്മാർ അവനോടു: നീ ഒരു ശമര്യൻ; നിനക്കു ഭൂതം ഉണ്ടു എന്നു ഞങ്ങൾ പറയുന്നതു ശരിയല്ലയോ എന്നു പറഞ്ഞു. 3. വി. യോഹന്നാൻ 8:41 നിങ്ങളുടെ പിതാവിന്റെ പ്രവൃത്തികളെ നിങ്ങൾ ചെയ്യുന്നു" എന്നു പറഞ്ഞു. അവർ അവനോടു: ഞങ്ങൾ പരസംഗത്താൽ ജനിച്ചവരല്ല; ഞങ്ങൾക്കു ഒരു പിതാവേയുള്ളു; ദൈവം തന്നേ എന്നു പറഞ്ഞു.

4. വി.8:48 യെഹൂദന്മാർ അവനോടു: നീ ഒരു ശമര്യൻ; നിനക്കു ഭൂതം ഉണ്ടു എന്നു ഞങ്ങൾ പറയുന്നതു ശരിയല്ലയോ എന്നു പറഞ്ഞു. 5. വി. ലൂക്കോസ് 7:34 മനുഷ്യപുത്രൻ തിന്നും കുടിച്ചുംകൊണ്ടു വന്നിരിക്കുന്നു; തിന്നിയും കുടിയനും ആയ മനുഷ്യൻ ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതൻ എന്നു നിങ്ങൾ പറയുന്നു. 6. വി.യോഹന്നാൻ 7:20 അതിന്നു പുരുഷാരം: നിനക്കു ഒരു ഭൂതം ഉണ്ടു; ആർ നിന്നെ കൊല്ലുവാൻ അന്വേഷിക്കുന്നു എന്നു ഉത്തരം പറഞ്ഞു.

**3. ഭൂതങ്ങളുടെ ഭരണാധികാരിയാൽ അവൻ ഭൂതങ്ങളെ പുറത്താക്കുന്നു**

വി. ലൂക്കോസ് 11:14 നമ്മോട് പറയുന്നു, ഒരു പൈശാചിക വിടുതലിന് മറുപടിയായാണ് ഈ ആരോപണം വന്നത്. മതനേതാക്കൾ യേശുവിന്റെ ഈ പ്രവർത്തനത്തിന് എല്ലാം സാത്താൻ/ ബെൽസെബൂബ് കാരണമായി പറഞ്ഞു. യെരൂശലേമിൽ നിന്ന് വന്ന ശാസ്ത്രിമാർ യേശുവിനെ നിന്ദ്യമായി ആക്രമിച്ചു.

വി. മർക്കോസ് 3:6-ൽ പരാമർശിച്ചിരിക്കുന്ന യേശുവിനെ നശിപ്പിക്കാനുള്ള ഗൂഢാലോചനയുടെ ആദ്യപടിയായിരുന്നു ഇത്. അവനെ നശിപ്പിക്കുന്നതിന് മുമ്പ്, ആദ്യം ജനക്കൂട്ടത്തിന്റെ ദൃഷ്ടിയിൽ അവർ യേശുവിനെ അപകീർത്തിപ്പെടുത്തി.

3. തന്റെ പ്രവൃത്തിയെ സാത്താൻറ പ്രവർത്തി എന്ന് ആരോപിച്ചവർക്ക് യേശു ഉത്തരം നൽകുന്നു.

a. സാത്താന് എങ്ങനെ സാത്താനെ പുറത്താക്കാൻ കഴിയും? താൻ സാത്താന്റെ ഒരു ഏജന്റാണെന്നും സാത്താനെതിരെ പ്രവർത്തിക്കുകയാണെങ്കിൽ, തീർച്ചയായും സാത്താന്റെ രാജ്യം ഒരു ആഭ്യന്തരയുദ്ധത്തിലാണെന്നും അത് കൊണ്ട് തന്നെ രാജ്യം നിലനിൽക്കില്ലെന്നും യേശു കാണിച്ചു. സാത്താൻ സ്വയം തനിക്കെതിരെ തന്നെ പ്രവർത്തിക്കില്ലെന്ന് കാണിക്കാ നാണ് യേശു ഇത് പറഞ്ഞത്.

b. ശക്തനായ ഒരാളുടെ വീട്ടിൽ പ്രവേശിച്ച് അവന്റെ സാധനങ്ങൾ കൊള്ളയടിക്കാൻ ആർക്കും കഴിയില്ല: പൈശാചിക അടിമത്വത്തിൽ നിന്ന് ഒരാളെ രക്ഷിക്കണമെങ്കിൽ പകരം, അവനെക്കാൾ ശക്തനായ ഒരാൾക്ക്/ദൈവത്തിന് മാത്രമേ അതിനു കഴിയൂ എന്ന് താൻ തെളിയിക്കുകയാണ്.

c. അവൻ ആദ്യം ശക്തനായ മനുഷ്യനെ ബന്ധിച്ചില്ലെങ്കിൽ: ഈ ഉപമയിൽ സാത്താൻ തനിക്കുള്ളത് സംരക്ഷിക്കുന്ന ശക്തനായവനാണ്. യേശുവിന്റെ ശുശ്രൂഷ ഈ ശക്തനായവനെ പരാജയപ്പെടുത്തുകയായിരുന്നു, മൂകനായ മനുഷ്യനിൽ നിന്ന് ഭൂതത്തെ പുറത്താക്കുന്ന കാര്യത്തിലും വിശാലമായ അർത്ഥത്തിലും.

d. അപ്പോൾ അവൻ അവന്റെ ഭവനം കൊള്ളയടിക്കും: സാത്താന്റെ ആധിപത്യത്തിൽ നിന്ന് വിടുവിക്കപ്പെട്ട ഓരോ ജീവനും നോക്കി യേശു പറഞ്ഞു, 'ഞാൻ സാത്താന്റെ രാജ്യം/ ഒരു ജീവിതം കൊള്ളയടിക്കുന്നു. സാത്താന്റെ ആധിപത്യത്തിൻകീഴിൽ നിലനിൽക്കേണ്ടതായി നമ്മുടെ ജീവിതത്തിൽ ഒന്നുമില്ല. ശക്തനെ കെട്ടുകയും അവന്റെ വീട് കൊള്ളയടിക്കുകയും ചെയ്യുന്നവൻ നമ്മുടെ ഉയിർത്തെഴുന്നേറ്റ കർത്താവാണ്.

4. പൊറുക്കാനാവാത്ത പാപത്തെക്കുറിച്ച് മതനേതാക്കന്മാർക്ക് യേശു മുന്നറിയിപ്പ് നൽകുന്നു. a. പ.ആത്മാവിന് എതിരായ ദൂഷണത്തിന് ഒരിക്കലും ക്ഷമയില്ല: പരിശുദ്ധാത്മാവിനെതിരായ ഈ ദൂഷണം തീർച്ചയായും ഗുരുതരമായതാണ്. ഈ പാപത്തിൽ, കുറ്റവാളിയായ വ്യക്തി ശാശ്വതമായ ശിക്ഷാവിധിക്ക് വിധേയനാണ്. വി. ലൂക്കോസ് 12:10-ൽ ഈ പാപത്തെ 'ക്ഷമിക്കാത്തത്' എന്ന് വിശേഷിപ്പിച്ചിരിക്കുന്നു.

b. അവനൊരു അശുദ്ധാത്മാവ് ഉണ്ടെന്ന് അവർ പറഞ്ഞു: ഈ മതനേതാക്കന്മാർ പരിശുദ്ധാത്മാവിനെ നിന്ദിക്കുന്ന കുറ്റം ചെയ്തു., അവർ യേശുവിന്റെ ദൈവീകമായ, നല്ലതും അത്ഭുതകരവുമായ പ്രവൃത്തിയെ നോക്കി സാത്താന്റെ തിന്മയാണെന്ന് ഉച്ചരിച്ചു. ഇത് യേശുവിനെതിരായ അവരുടെ ഹൃദയത്തിന്റെ സ്ഥിരമായ തിരസ്കരണത്തിലേക്ക് വിരൽ ചൂണ്ടുന്നു.

ദ.പരിശുദ്ധാത്മാവിന്റെ ശുശ്രൂഷ എന്താണെന്ന് ആദ്യം മനസ്സിലാക്കുന്നതിലൂടെ പരിശുദ്ധാത്മാവിനെതിരായ ദൂഷണം എന്താണെന്നും നാം മനസ്സിലാക്കുന്നു. പരിശുദ്ധാത്മാവിന്റെ ശുശ്രൂഷയെക്കുറിച്ച്, യേശു പറഞ്ഞു, അവൻ വരുമ്പോൾ, പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തെ ബോധ്യപ്പെടുത്തും (വി. യോഹന്നാൻ 16:8), അവൻ എന്നെ ക്കുറിച്ച് സാക്ഷ്യം പറയും (വി. യോഹന്നാൻ 15:26). ബോധ്യങ്ങൾ ഇല്ലാതെ, ജീവിതത്തിൽ അവന്റെ സാക്ഷ്യമില്ലാതെ ജീവിക്കുന്നത് പരിശുദ്ധാത്മാവിന് വിരോധമായ പാപമായി കണക്കാക്കപ്പെടുന്നു.

e. അതിനാൽ, പരിശുദ്ധാത്മാവ് നമ്മിൽ ചെയ്യാൻ ആഗ്രഹിക്കുന്ന പ്രവൃത്തിയെ നാം സ്ഥിരമായി നിരസിക്കുമ്പോൾ/ യേശുവിനെക്കുറിച്ച് അവൻ നമ്മോട് പറയാൻ ആഗ്രഹിക്കുന്നതിനെ നിരസിക്കുന്നത് തുടരുമ്പോൾ, നാം പരിശുദ്ധാത്മാവിനെ നിന്ദിക്കുന്നു.

f. പരിശുദ്ധാത്മാവിന് എതിരായ ദൂഷണം ഒരിക്കലും പൊറുക്കപ്പെടുകയില്ല - അത് ദൈവത്തിന് ക്ഷമിക്കാൻ കഴിയാത്ത 'വളരെ വലുതായ' പാപമായതു കൊണ്ടല്ല, മറിച്ച് ദൈവത്തിന്റെ ക്ഷമയ്ക്കായി ഒന്നും ശ്രദ്ധിക്കാത്ത ഹൃദയത്തിന്റെ മനോഭാവമാണ് ആ ജീവിതം. അതിന് ഒരിക്കലും പാപമോചനമില്ല, കാരണം അത് ഒരിക്കലും ക്ഷമ ദൈവത്തിന്റെ വഴി ആഗ്രഹിക്കുന്നില്ല.

g. ഈ വാക്കുകൾ ഒരിക്കലും ക്രിസ്തുവിനെ അറിയാൻ ആഗ്രഹിക്കുന്ന ഉത്കണ്ഠാകുലരായ ആത്മാക്കളെ പീഡിപ്പിക്കാൻ ഉദ്ദേശിച്ചുള്ളതല്ല, മറിച്ച് മനസ്സാക്ഷി സുവിശേഷത്തോട് പ്രതികരിക്കത്തിടത്തോളം, ക്രിസ്തുവിനെക്കുറിച്ചുള്ള ആത്മാവിന്റെ സാക്ഷ്യത്തെ നിരാകരിക്കുന്നതിന്റെ അപകടത്തെക്കുറിച്ചുള്ള സൂചനയാണ്.

❑

# പരിശുദ്ധ ബാവാ സേവനം ജീവിത വ്രതമാക്കി: പി.എസ്. ശ്രീധരൻ പിള്ള

**പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്കു മാനവ മിത്ര അവാർഡ് സമർപ്പിച്ചു**



ആർത്താറ്റ് സെന്റ് ഗ്രിഗോറിയോസ് അരമനയിൽ നടന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ അനുസ്മരണ സമ്മേളനവും മാനവമിത്ര അവാർഡ് സമർപ്പണ യോഗവും ഗോവ ഗവർണർ പി.എസ് ശ്രീധരൻപിള്ള ഓൺലൈനായി ഉദ്ഘാടനം ചെയ്യുന്നു. ഫാ.സണ്ണി ചാക്കോ, ഡോ.ഗീവർഗീസ് മാർ യൂലിയോസ്, പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവ. സിറിൽ മാർ ബസേലിയോസ്, ഫാ. ജോസഫ് ചെറുവത്തൂർ എന്നിവർ വേദിയിൽ. ചിത്രം: മനോരമ

കുന്നംകുളം ● മലങ്കര ഓർത്തഡോക്സ് സഭ ഭദ്രാസനം നടത്തിയ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമപ്പെരുന്നാൾ സമാപിച്ചു. ശുശ്രൂഷകൾക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികനായി.

അരമനയോടു ചേർന്ന് നിർമിച്ച ഓഡിറ്റോറിയത്തിൽ നടത്തിയ സമ്മേളനം വെർച്വൽ പ്ലാറ്റ്ഫോമിൽ ഗോവ ഗവർണർ പി. എസ്. ശ്രീധരൻ പിള്ള ഉദ്ഘാടനം ചെയ്തു. നന്മയോടൊപ്പം എന്നും നിലകൊണ്ട ചരിത്രമാണ് ഓർത്തഡോക്സ് സഭയുടെതെന്ന് അദ്ദേഹം പറഞ്ഞു. സേവനം ജീവിത വ്രതമാക്കിയ പരിശുദ്ധ ബാവായുടെ പാത നാം പിൻതുടരണം. ഈ ഓർമ പുതുക്കൽ മനുഷ്യ മൈത്രിയും മാനവികതയും ഉയർത്താനും സഹജീവികളോടു സ്നേഹവും സഹായവും പകരാനുമുള്ള ലക്ഷ്യപ്രാപ്തിയിലേക്കു ഉപകരിക്കണമെന്നു ശ്രീധരൻപിള്ള വ്യക്തമാക്കി.

ഭദ്രാസനം ഏർപ്പെടുത്തിയ100001( ഒരു ലക്ഷത്തി ഒന്ന്) രൂപയുടെ പരിശുദ്ധ പൗലോസ് ദ്വിതീയൻ മാനവമിത്ര അവാർഡ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് സമർപ്പിച്ചു. മലബാർ സ്വതന്ത്ര സുറിയാനി സഭ അധ്യക്ഷൻ സിറിൽ മാർ ബസേലിയോസ്, ഭദ്രാസന സഹായ മെത്രാപ്പൊലീത്ത ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, സംഘാടക സമിതി ചെയർമാൻ ഫാ ഡോ. സണ്ണി ചാക്കോ എന്നിവർ പ്രസംഗിച്ചു. തീർഥാടന പദയാത്ര, അനുസ്മരണ ശുശ്രൂഷ, സ്മാരക മന്ദിരത്തിന്റെ കൂദാശ, അയ്യംപറമ്പിൽ നിർമിച്ച 12 വീടുകളുടെ താക്കോൽ വിതരണം, പുസ്തക പ്രകാശനം, സാന്ത്വന സ്പർശം പുരസ്കാര വിതരണം തുടങ്ങിയവയോടെയാണു 2 ദിവസങ്ങളിലായി ഓർമപ്പെരുന്നാൾ ആചരിച്ചത്.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



Church Calendar

# His call for Discernment

## St. Mark 3:20-30

**Fr Nithin V Rajan**



"United we stand divided we fall" is a common proverb that we are acquainted from our childhood days. When there is no unity there is absence of peace. When we are divided we make room for others to trespass into us. Unity is the strength of any organization or nation for the growth and prosperity. Division is dangerous and less fruitful. Accepting others with their differences and finding common ground should be the aim of everyone. Division causes lot of tensions and misunderstandings. So it is healthy to keep away from such elements to lead a peaceful life.

**Accusation- a wrong defense mechanism**

*"Then Jesus entered a house, and again a crowd gathered, so that he and his disciples were not even able to eat. When his family heard about this, they went to take charge of him, for they said, "He is out of his mind." And the teachers of the law who came down from Jerusalem said, "He is possessed by Beelzebul! By the prince of demons he is driving out demons."* ***St. Mark 3:20-22***

Jesus is being accused by his own people and the teachers of the law. His own family seeing his enthusiasm in His work says He is out of mind. They think Jesus is so carried away that even he doesn't want to think of having His food on time.

The teachers of law, unable to withstand the miracles that Jesus Christ performed. They are trying to accuse Him saying he is doing this by the power of demons. It is fear that made them behave so. They couldn't accept the renaissance that Jesus tried to bring in. The teachers of law had to defend themselves, so they chose accusation as their defensive mechanism.

This is not very much different in today's scenario also. We see that backlashing and hurling blames on one another. The fame of others just make us so uncomfortable that we try all ways to pull them down by hook or crook. Truth cannot be hidden so it is better not to accuse others and accept the fact and move on. That shows maturity in humanity. When it's the other way round it becomes waste of time and decay of wisdom.

**Division of danger**

*"So Jesus called them over to him and began to speak to them in parables: "How can Satan drive out Satan? If a kingdom is divided against itself, that kingdom cannot stand. If a house is divided against itself, that house cannot stand. And if Satan opposes himself and is divided, he cannot stand; his end has come".* ***St. Mark 3:23-26.***

Divide and rule is a very dangerous policy adopted by the ruling hegemony. It is mostly done for vote bank politics to split and take advantage of the situation. Christ clearly explains the danger that lies ahead of the divide and rule policy, saying how can that kingdom move forward. Internal politics has led to the destruction of larger communities and persons.

Christ clearly states why some doesn't want to accept Jesus in ***St. John 8:43-44****, "Why do you not understand My speech? Because you are not able to listen to My word. You are of your father the devil, and the desires of your father you want to do. He was a murderer from the beginning, and does not stand in the truth, because there is no truth in him. When he speaks a lie, he speaks from his own resources, for he is a liar and the father of it."*

***St. Mark 3:27"*** *In fact, no one can enter a strong man's house without first tying him up. Then he can plunder the strong man's house."*

The strong man referred to here is Satan, the house is his province, and the goods are what he possesses. ***St. Matthew 12:22-23*** *says "Then they brought him a demon-possessed man who was blind and mute, and Jesus healed him, so that he could both talk and see. All the people were astonished and said, "Could this be the Son of David?"* In this case, a blind and mute man whom Jesus releases from the power of a demon. Jesus cannot use Satan's power to cast out the demon because He needs to bind Satan in order to free the man. He does this through the power of the Holy Spirit.

We are also awaiting such days in near future as it says in ***Revelation 20:2*** *"He seized the dragon, that ancient serpent, who is the devil, or Satan, and bound him for a thousand years".* This is when the Second coming of Christ happens and it can be any time.

**Unpardonable offence**

*"Truly I tell you, people can be forgiven all their sins and every slander they utter, but whoever blasphemes against the Holy Spirit will never be forgiven; they are guilty of an eternal sin." He said this because they were saying, "He has an impure spirit."* ***St. Mark 3:28-30.***

Not accepting the truth is the biggest danger in life and unpardonable offence says Christ. The Scripture clearly and widely says about false witness.

The Decalogue also states about this in the eighth commandment *"You shall not bear false witness against your neighbor".* ***Exodus 20:16.***

*"Do not use dishonest standards when measuring length, weight or quantity. 36 Use honest scales and honest weights, an honest ephah and an honest hin. I am the Lord your God, who brought you out of Egypt."* ***Leviticus 19:35-36.***

Holy Spirit is the Truth, Pure, Holy etc. Forgiveness is given to all people who fail in keeping up to the mark, but not to people who tries to bury the truth. They knew Christ is God and he performed miracles, but they didn't want to accept it and said he has an unclean Spirit.

Not accepting the truth is a serious crime. Even though we know the truth and when we are not ready to accept it that becomes a grave sin. Some truths are eternal and we need to accept it. As we live life through this short journey, let us stand for justice and peace. Righteousness, Peace and Joy in the Holy Spirit is The Kingdom of God. Amen.





**കാലം ചെയ്ത സിറിയൻ ഓർത്തഡോക്സ് സഭയുടെ യറുശലേം - ജോർദാൻ ആർച്ച് ബിഷപ്പ് മോർ ഗബ്രിയേൽ ദാഹോ മെത്രാപ്പോലീത്ത**



## ഫാ. എം. സി. എബ്രഹാം നിര്യാതനായി

കട്ടപ്പന: ഇടുക്കി ഭദ്രാസനത്തിലെ വൈദികനും ഭദ്രാസനത്തിന്റെ ആരംഭം മുതൽ അരമന മാനേജരായി പ്രവർത്തിച്ച ഫാ. എം. സി. എബ്രഹാം നിര്യാതനായി. ശവസംസ്കാരം പിന്നീട്.



**ക്രിസ്ത്യൻ വിസ്ഡം യൂട്യൂബ് ചാനലിന്റെ ബാനറിൽ അണിയിച്ചൊരുക്കിയ ആർദ്രസ്നേഹം എന്ന മ്യൂസിക്കൽ ആല്ബത്തിന്റെ പ്രമുക്തീകരണം പ. മാത്യൂസ് തൃതീയൻ ബാവ നിർവഹിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, യുഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്താ, അടൂർ കടമ്പനാട് മെത്രാസന സെക്രട്ടറി ഫാ. മാത്യൂസ് പ്ലാവിളയിൽ എന്നിവർ സംബന്ധിച്ചു. ഗാനങ്ങളുടെ രചന: ഫാ. ഡോ. റിഞ്ചു പി. കോശി. സംഗീതം: അലക്സ് എബ്രഹാം. ആലാപനം: ജെന്നി വർഗ്ഗീസ്.**



## യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്ര ജനറൽ അസംബ്ലി

കുന്നംകുളം: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ കേന്ദ്ര ജനറൽ അസംബ്ലിയും പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ അനുസ്മരണവും കുന്നംകുളം ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ ആതിഥേയത്വത്തിൽ പരിശുദ്ധ പിതാവിന്റെ മാതൃ ദേവാലയമായ മാങ്ങാട് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. കേന്ദ്ര പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് അനുസ്മരണം നടത്തി. പരിശുദ്ധ ബാവ തിരുമേനിയുടെ സ്മരണാർത്ഥം ഇടവകകളിൽ ഒലിവ് തൈകൾ വെക്കുന്നതിന്റെ ഉത്ഘാടനം ഡോ .ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു.

ജനറൽ അസംബ്ലി യോഗത്തിൽ കേന്ദ്ര അസംബ്ലി അംഗങ്ങൾ പങ്കെടുത്തു. ബഫർ സോൺ വിഷയത്തിൽ സർക്കാർ സ്വീകരിക്കുന്ന നിലപാടുകളിൽ ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ പ്രതിഷേധം രേഖപ്പെടുത്തി.

യുവജന പ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. ഷിജി കോശി, കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. അജി കെ .തോമസ്, കുന്നംകുളം ഭദ്രാസന യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. തോമസ് ചാണ്ടി, മങ്ങാട് സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരി റവ. ഫാ. വി എം സാമുവേൽ, യുവജനപ്രസ്ഥാനം കേന്ദ്ര ട്രഷറർ പേൾ കണ്ണേത്ത് എന്നിവർ സംസാരിച്ചു.

ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ കേന്ദ്ര അസംബ്ലി അംഗങ്ങളായ വിവിധ ഭദ്രാസനങ്ങളിൽ നിന്നും സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങൾ ആയി തിരഞ്ഞെടുക്കപ്പെട്ട ഫാ. ബിജു (മലബാർ ഭദ്രാസനം), ജോജി പി. തോമസ് (നിരണം ഭദ്രാസനം), അഡ്വ. ടോം കോര (കോട്ടയം ഭദ്രാസനം), നിതിൻ മണക്കാട്ട് മണ്ണിൽ (തുമ്പമൺ ഭദ്രാസനം), ഗീവീസ് മർക്കോസ് (കണ്ടനാട് വെസ്റ്റ് ഭദ്രാസനം) കൊച്ചി ഭദ്രാസന കൗൺസിൽ അംഗമായി തിരഞ്ഞെടുക്കപ്പെട്ട ഫാ. ഡേവിഡ് തങ്കച്ചൻ എന്നിവരെയും യോഗത്തിൽ ആദരിച്ചു.



പഴഞ്ഞി എംഡി കോളജിലെ പുതിയ കെട്ടിടം ഡോ.ഗീവർഗീസ് യൂലിയോസ് കൂദാശ ചെയ്യുന്നു.

## എംഡി കോളജിൽ പുതിയ കെട്ടിടം കൂദാശ ചെയ്തു

പഴഞ്ഞി ● എംഡി കോളജിൽ പുതിയതായി നിർമിച്ച ക്ലാസ് മുറികളും കംപ്യൂട്ടർ ലാബും സോളർ പാനലും മാനേജർ ഡോ.ഗീവർഗീസ് മാർ യൂലിയോസ് കൂദാശ ചെയ്തു. കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അനുസ്മരണ സമ്മേളനവും ഡോ.ഗീവർഗീസ് മാർ യൂലിയോസ് ഉദ്ഘാടനം ചെയ്തു.

ഗവേണിങ് ബോർഡ് സെക്രട്ടറി ഫാ.ജോസഫ് ചെറുവത്തൂർ, ഫാ.ബെഞ്ചമിൻ, സി.കെ.മോഹൻ, സെൽഫ് ഫിനാൻസിങ് അക്കാദമിക് ഡയറക്ടർ ഡോ. ജി .രാജീവ്, നാക് കോ ഓർഡിനേറ്റർ ഡോ.എസ്.ജിജി പോൾ, ഡോ.എ.എം.രാജി,പിടിഎ വൈസ് പ്രസിഡന്റ് കെ.ദാമോദരൻ, വിദ്യാർഥി പ്രതിനിധി മുഹമ്മദ് യാസിൻ എന്നിവർ പ്രസംഗിച്ചു.



കോട്ടയം വൈദിക സെമിനാരിയിൽ നിന്നും പഠനം പൂർത്തിയാക്കി പൗരോഹിത്യ ശുശ്രൂഷയിലേക്ക് പ്രവേശിക്കുവാൻ ഒരുങ്ങുന്ന ശെമ്മാശ്ശന്മാർ.



## പതിനെട്ടാം വയസ്സിൽ ബിരുദം

കോന്നി മഹാ ഇടവക അംഗവും നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന സെക്രട്ടറിയുമായ പ്രൊഫ. ഫാ. ഡോ. എം. ഡി. വർഗീസ്, ഡോ. സ്മിത സൂസൻ വർഗീസിന്റെയും മകൻ ആദർശ് വർഗ്ഗീസ്സ് ഏറ്റവും ഉയർന്ന യോഗ്യതയായ സമ്മ കം ലോഡേ (Summa Cum Laude) ബിരുദം നേടി. കോളജ് ഓഫ് ന്യൂജഴ്സിയിൽ നിന്ന് ബയോളജിയിൽ ബിരുദം നേടിയ ആദ്യ 18 വയസ്സുകാരനാണ്.



ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡ്സിൽ മണ്ണത്തൂർ വാളിയപ്പാടം, മീൻകുഴിക്കൽ സാജൻ ജോർജിന്റെയും സിബി സാജന്റെയും മകൾ ഡോ. അൽക്ക സാജൻ ഇടം നേടി. ഡെന്റിസ്റ്റായ ഡോ. അൽക്ക, ഏറ്റവും നീളമുള്ള പല്ല് വേർതിരിച്ചെടുത്തതിനാണ് റെക്കോർഡ്സിൽ ഇടം നേടിയത് (LONGEST TOOTH OF A CHILD EXTRACTED BY A DENTIST). 8 വയസ്സുള്ള കുട്ടിയുടെ 2.4 സെന്റീമീറ്റർ നീളമുള്ള പല്ലാണ് പുറത്തെടുത്തത്. മണ്ണത്തൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.



സെക്കണ്ടറാബാദ് സെന്റ് ആൻഡ്രൂസ് ഓർത്തഡോക്സ് ഇടവകാംഗം അനന്യ മറിയം രാജേഷ് ബാംഗ്ലൂർ സെന്റ് ജോസഫ്സ് യൂണിവേഴ്സിറ്റിയിൽ നിന്നും ജേർണലിസത്തിൽ ഗോൾഡ് മെഡലോടെ ഒന്നാം റാങ്ക് കരസ്ഥമാക്കി. രാജേഷ് മാത്യു, സുജ ദമ്പതികളുടെ മകളാണ്. അന്താരാഷ്ട്ര വാർത്താ ഏജൻസിയായ റോയിട്ടേഴ്സിൽ ജോലി ചെയ്യുന്ന അനന്യ താഴത്തങ്ങാടി എറികാട്ട് കുടുംബാംഗമാണ്. മാത്യ ദേവാലയം കോട്ടയം ചെറിയ പള്ളി.



പോർക്കുളം അയ്യംപറമ്പ് ബഥേൽകുന്നിൽ നിർമിച്ച വീടുകളുടെ താക്കോൽ കൈമാറ്റ സമ്മേളനം എ.സി. മൊയ്തീൻ എംഎൽഎ ഉദ്ഘാടനം ചെയ്യുന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ സമീപം.

## 12 വീടുകൾ കൂദാശ ചെയ്തു

പോർക്കുളം ● കാലം ചെയ്ത ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണയിൽ ബഥേൽകുന്നിൽ നിർമിച്ച 12 വീടുകൾ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കൂദാശ ചെയ്തു. ഗീവർഗീസ് മാർ യൂലിയോസും വൈദികരും സഹകാർമികത്വം വഹിച്ചു.

പൊതുസമ്മേളനം എ. സി .മൊയ്തീൻ എംഎൽഎ ഉദ്ഘാടനം ചെയ്തു. പഞ്ചായത്ത് പ്രസിഡന്റ് കെ. രാമകൃഷ്ണൻ, പഞ്ചായത്തംഗം ബിജു കോലാടി, ഫാ. ജോസഫ് ചെറുവത്തൂർ, ഫാ. ഗീവർഗീസ് വർഗീസ്, സ്റ്റീഫൻ പുലിക്കോട്ടിൽ എന്നിവർ പ്രസംഗിച്ചു

### തുമ്പമൺ ഭദ്രസനത്തിൽ നിന്നും സഭാ മാനേജിങ് കമ്മിറ്റിയിലേക്ക് തെരെഞ്ഞെടുക്കപ്പെട്ടവർ



ഫാ.ജിജി സാമുവേൽ



റവ.ഫാ.ബിജു മാത്യു



ജോജി വാര്യാപുരം



അഡ്വ. അനിൽ പി. വർഗീസ്



അനിൽ.കെ. ടൈറ്റസ്



നിതിൻ മണക്കാട്ടുമണ്ണിൽ

**സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും, Master in Theology (Communication) ൽ അങ്കമാലി ഭദ്രാസനത്തിലെ യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ഫാ. ജോൺ കെ. ജേക്കബ് ഉന്നത വിജയം കര സ്ഥമാക്കി.**



**സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും M Th. (Social Analysis) ൽ ഉന്നത വിജയം നേടിയ ബഹുമാനപ്പെട്ട ലൂക്കോസ് പണിക്കർ അച്ചന് (തിരുവനന്തപുരം ഹോളി ട്രിനിറ്റി അരമന മാനേജർ & ചാപ്ലെയിൻ)**





**ക്യാനഡയിൽ ഉള്ള വിദ്യാർത്ഥികളിൽ ബിസിനസ് സ്റ്റാർട്ട് ചെയ്തു വിജയകരമായി നടത്തുന്നവർക്കുള്ള Blue Moon Youth Icon അവാർഡിന് സൈമോൻ സജി കണ്ണേത്ത് അർഹനായി. പുത്തൻകുരിശ് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**



**ICSE പത്താം ക്ലാസ് പരീക്ഷയിൽ തെലുങ്കാന & ആന്ധ്രാ റീജിയണിൽ കുമാരി റിയ സൂസൻ ടോണി ഒന്നാം റാങ്ക് കരസ്ഥമാക്കി. കേന്ദ്രതലത്തിൽ 39-ാം റാങ്കും ലഭിച്ചു.ഹൈദരാബാദ് രാമചന്ദ്രപുരം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രൽ ആണ് മാതൃ ഇടവക.**



## നേതൃത്വ ഷിബിരം 2022

പത്തനംതിട്ട: തുമ്പമൺ ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഇടവകകളിലെ തെരഞ്ഞെടുക്കപ്പെട്ട ഔദ്യോഗിക ഭാരവാഹികളെ ഉൾപ്പെടുത്തിക്കൊണ്ട് നേതൃത്വ ഷിബിരം സംഘടിപ്പിച്ചു 'LEAD NEXT' എന്ന പേരിൽ സംഘടിപ്പിച്ച ഏകദിന ശിബിരത്തിൽ 150 ഓളം പ്രതിനിധികൾ പങ്കെടുത്തു. കുറിയാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്താ നേതൃത്വ ശിബിരം ഉദ്ഘാടനം ചെയ്തു. തിരുവനന്തപുരം ഐഎഎസ് ഹബ്ബ് ഡയറക്ടർ ഫാ. സജി മേക്കാട്ട്, ഇന്ത്യൻ സ്കൂൾ ഓഫ് ഡ്രാമ ഡയറക്ടറും ആർട്ടിസ്റ്റും ആയ ടിജു തോമസ് തുമ്പമൺ, ഫാ. പ്രദീപ് വാഴത്തറമലയിൽ എന്നിവർ ക്ലാസുകൾ നയിച്ചു.



**കേരള യൂണിവേഴ്സിറ്റി ഓഫ് ഹെൽത്ത് സയൻസിൽ എം. ഡി. Psychiatry യിൽ ഡോ. ജെറിൻ മാത്യു ജോസ് നാലാം റാങ്ക് കരസ്ഥമാക്കി. കൊട്ടാരക്കര കലയപുരം മാർ ബസ്സേലിയോസ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.**

**കേരള യൂണിവേഴ്സിറ്റി ഓഫ് ഹെൽത്ത് സയൻസിൽ നിന്ന് എംഡി കമ്മ്യൂണിറ്റി മെഡിസിനിൽ ഡോ. തുഷാര മാത്യു ഒന്നാം റാങ്ക് കരസ്ഥമാക്കി. കൊട്ടാരക്കര കലയപുരം മാർ ബസ്സേലിയോസ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.**





**68 മിനിട്ടിൽ 60 ഫിലിം ആർട്ടിസ്റ്റുകളെ വരച്ച് ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡ്സിൽ ഇടംനേടിയ നിസു സൂസൻ ഫിലിപ്പ് പനയ്ക്കൽ. മുണ്ടിയെരുമ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**